# ഗുഡ്ഷെഫേർഡിൽ പൂർവ്വവിദ്യാർത്ഥി ദിനം



16-ാം വാർഷികം ആഘോഷിക്കുന്ന ചങ്ങനാശ്ശേരി തെങ്ങണ ഗുഡ്ഷെപ്പേർഡ് പബ്ലിക് സ്ക്കൂൾ & ജൂണിയർ കോളജിൽ പൂർവ്വ വിദ്യാർത്ഥി സംഗമം ഡോ. ബോബു ജോസഫ് ഉദ്ഘാടനം ചെയ്യുന്നു. സീനിയർ വൈസ് പ്രിൻസിപ്പൽ പ്രൊഫ. സഖറിയ ദാനിയൽ, വൈസ് പ്രിൻസിപ്പൽ ഷൈനി ജോസഫ്, വാർഡൻ മേരി കുരുവിള, റസിഡന്റ് ചാപ്ലെയിൻ സിസ്റ്റർ ഡോ. കുന്നത്ത്, ചെയർമാൻ ഫാ. പ്രൊഫ. കെ. വി. പൗലോസ്, മാനേജർ ബേബി ഫിലിപ്പ്, പ്രിൻസിപ്പൽ പ്രൊഫ. പി. സി. ഏലിയാസ്, അലുംനസ് ജാനറ്റ് പാപ്പച്ചൻ എന്നിവരെയും കാണാം.

2004-ൽ സി.ബി.എസ്.ഇ. പരീക്ഷയിൽ നാഷണൽ ടോപ്പേഴ്സ് പുരസ്ക്കാരം ലഭിച്ച ഈ സ്ക്കൂളിലെ 6 പേരെയും മെഡിക്കൽ അഡ്മിഷൻ നേടിയ 16 പേരെയും എഞ്ചി. അഡ്മിഷൻ കിട്ടയ 69 പേരെയും അഭിനന്ദിച്ചു. ഇന്ത്യയിലെ വിവിധ പ്രൊഫഷണൽ/ആർട്ട്സ് ആന്റ് സയൻസ് കോളജ് വിദ്യാർത്ഥികളായ 112 പൂർവ്വ വിദ്യാർത്ഥികൾ പങ്കെടുത്തു.

Tel: 0481-2473732, 2473093
E-mail: contact@goodshepheredjc.org
Web: www goodshepherdjc.org

# മലങ്കരസഭ

ലക്കം 12, പുസ്തകം 60
ഡിസംബർ 2004







## വരിസംഖ്യ

**ഇന്ത്യയിൽ**

| | | |
|---|---|---|
| ഒറ്റപ്രതി | : | 7 രൂപ |
| ഒരുവർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |

**വിദേശത്തേക്ക്**

| | | |
|---|---|---|
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**


# ഉൾത്തുടിപ്പുകൾ

CONTENTS




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
e-mail: malankara@sancharnet.in



# ആദ്ധ്യാത്മിക സംഘടനകളെക്കുറിച്ച് അല്പമായി...

മലങ്കരസഭയുടെ പ്രതീക്ഷാനിർഭരമായ ഭാവിയുടെ വിധാതാക്കളെ ഒരുക്കിയെടുക്കുന്ന സുപ്രധാന ധർമ്മമാണ് ആദ്ധ്യാത്മിക സംഘടനകൾക്കുള്ളത്. അവയിലെ പ്രവർത്തകരുടെയും അംഗങ്ങളുടെയും ജീവിതവീക്ഷണവും പ്രവർത്തനോന്മുഖതയുമാണ് സഭയെയും സമൂഹത്തെയും ചലനാത്മകമാക്കുന്നത്. വ്യക്തികളിലെ അനന്തസാദ്ധ്യതകളെ കണ്ടെത്തി, പരിപോഷിപ്പിച്ച് സമൂഹത്തിന്റെ നന്മയ്ക്കായി സജ്ജമാക്കുന്ന പ്രക്രിയയിൽ എല്ലാ അദ്ധ്യാത്മിക സംഘടനകൾക്കും ഒരേ പങ്കാണുള്ളത്.

ചെറുപ്പത്തിന്റെ നൈർമ്മല്യത്തെ പരിപാലിച്ച് വിശ്വാസ സത്യങ്ങളും ആരാധനയും സഭാചരിത്രവും പഠിക്കുവാനുതകുന്ന കളരിയായ സണ്ടേസ്ക്കൂൾ പ്രസ്ഥാനവും, ബാലികാ-ബാലസമാജങ്ങളും സഭയിൽ സജീവമാണ്. ജീവിതയാത്രയിലെ നിർണ്ണായക തീരുമാനങ്ങളെടുക്കേണ്ട നിമിഷങ്ങളിൽ യുവത്വത്തിന്റെ നന്മകളെ തെളിച്ചു പ്രകാശിപ്പിക്കുന്നതിന് യുവജന-വിദ്യാർത്ഥി സംഘടനകളും സഭയിലുണ്ട്. ക്രൈസ്തവ ജീവിതത്തിന് അടിത്തറ പാകുന്ന കുടുംബ ജീവിതത്തിന്റെ മൂല്യവളർച്ചക്കും സത്യ വിശ്വാസ സംരക്ഷണത്തിനും വേണ്ടി പ്രാർത്ഥനാ യോഗവും മർത്തമറിയം വനിതാ സമാജവും ദിവ്യബോധന പഠന പദ്ധതിയും സഭയിൽ പ്രവർത്തിക്കുന്നുണ്ട്. പങ്കിടീലിന്റെയും പരസഹായത്തിന്റെയും അത്യാവശ്യ സന്ദർഭമായ വാർദ്ധക്യഘട്ടത്തിലെത്തിയവർക്ക് ശാന്തിയും പ്രത്യാശയും ലഭിക്കത്തക്കവണ്ണം വയോജന സംഘടനകൾ രൂപീകരിക്കേണ്ടതിനെക്കുറിച്ചും സഭാ തലത്തിൽ ചിന്തിക്കേണ്ടിയിരിക്കുന്നു.

എല്ലാ സംഘടനകളെയും ജീവസ്സുറ്റതാക്കുന്നവയാണ് വാർഷിക സമ്മേളനങ്ങളും പഠന ക്യാമ്പുകളും. പ്രത്യേകിച്ച്, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന മാർഗ്ഗനിർദ്ദേശ ക്യാമ്പുകളും സെമിനാറുകളും അനേക വിദ്യാർത്ഥികൾക്കു പ്രയോജനപ്പെടുന്നു എന്നത് ശ്രദ്ധേയമാണ്. കഴിഞ്ഞ ഒക്ടോബർ മാസത്തിൽ മുംബൈ ഭദ്രാസന കേന്ദ്രത്തിൽ വച്ചു നടന്ന യുവജന പ്രസ്ഥാനത്തിന്റെ അഖില മലങ്കര സമ്മേളനം വളരെ മികവുറ്റതായിരുന്നു. 'സ്വാതന്ത്ര്യത്തിന്റെ വഴിത്താരകൾ' എന്ന ചിന്താവിഷയം ആസ്പദമാക്കി നടന്ന സമ്മേളനത്തിൽ സഭയുടെ നാനാ ഭാഗങ്ങളിൽ നിന്നും പങ്കെടുത്ത യുവജനങ്ങളുടെ പ്രസരിപ്പും ചിന്താധാരകളും അവർ സഭയുടെയും രാഷ്ട്രത്തിന്റെയും നിർണ്ണായക ഘടകമാണെന്നു ബോദ്ധ്യപ്പെടുത്തുന്ന വിധത്തിലായിരുന്നു. സഭാ നേതൃത്വം കരുതലോടെ അവരെ അംഗീകരിക്കുന്നു എന്ന ബോദ്ധ്യം വരുത്തുന്ന സംവിധാനങ്ങൾ രൂപപ്പെടുത്തിയാൽ അച്ചടക്കവും പക്വതയുമാർന്ന ജീവിതത്തിന്റെ ഉടമകളായിക്കൊണ്ട് കാലഘട്ടത്തിന്റെ സ്വരവും ചൂണ്ടുപലകയുമായി അവർ മാറും എന്നത് സമ്മേളനം നൽകിയ സുപ്രധാന സാക്ഷ്യമാണ്.

സമീപകാലത്ത് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ യൂണിറ്റുകൾ ഇടവകകൾ കേന്ദ്രീകരിച്ച് പ്രവർത്തിക്കത്തക്ക ക്രമീകരണങ്ങൾ ആരംഭിച്ചിട്ടുണ്ട്. ഇടവക തലത്തിൽ വിദ്യാർത്ഥികളുടെ കൂടിവരവിനും ശക്തീകരണത്തിനും അതു നല്ലതാണെങ്കിലും ചില അനുബന്ധ വിഷയങ്ങൾക്കൂടി ചിന്തിക്കുന്നത് ഉചിതമായിരിക്കുമെന്നു തോന്നുന്നു.

i) വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ശ്രദ്ധയിൽ ഇനിയും എത്തിയിട്ടില്ലാത്ത ധാരാളം വിദ്യാർത്ഥികൾ കേരളത്തിനകത്തും പുറത്തുമായി പഠിക്കുന്നുണ്ട്. അവരുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളോടു ബന്ധപ്പെട്ടു പ്രവർത്തിക്കുന്ന മറ്റു 'ക്രൈസ്തവ സംഘടനക'ളുടെ സ്വാധീനത്തിൽപ്പെട്ട് അവരിൽ പലരും സഭ വിട്ടു പോകുന്ന സാഹചര്യമാണിന്നുള്ളത്. സഭാബന്ധമില്ലാതെയോ അതിനു സാദ്ധ്യമാകാതെയോ പഠനത്തിലേർപ്പെട്ടിരിക്കുന്ന സഭാംഗങ്ങളായ വിദ്യാർത്ഥികളിൽ ഒരാളും സഭയ്ക്കു നഷ്ടമാകാതിരിക്കണം. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഇടവക കേന്ദ്രീകൃത പ്രവർത്തനം വിദ്യാഭ്യാസ സ്ഥാപനങ്ങളോടു ബന്ധപ്പെട്ടുള്ള പ്രവർത്തനങ്ങളെ തുച്ഛീകരിക്കുവാൻ കാരണമാകരുത്.

2) അഭ്യസ്ഥവിദ്യരും കേവല വിദ്യാഭ്യാസമുള്ളവരും ഇല്ലാത്തവരുമായ യുവാക്കളുടെ സംഘടനയാണ് യുവജന പ്രസ്ഥാനം. വിദ്യാർത്ഥി പ്രസ്ഥാനത്തിലെ അംഗങ്ങളായ യുവാക്കളിൽ മിക്കവരും യുവജന പ്രസ്ഥാനത്തിലും പ്രവർത്തിക്കുന്നവരാണ്. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഇടവക കേന്ദ്രീകൃത പ്രവർത്തനം ഇടവകകളിൽ യുവജന പ്രസ്ഥാനത്തിന്റെ സാംഗത്യം നഷ്ടപ്പെടുന്ന വിധത്തിലായാൽ യുവജനങ്ങളിലെ



# മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളേ,

പരിശുദ്ധ നോമ്പിന്റെയും ആത്മതപനത്തിന്റെയും നിറവിലൂടെ നമ്മുടെ രക്ഷകനായ ക്രിസ്തുവിന്റെ തിരുജനനം ആഘോഷിക്കുവാൻ നാം ഏവരും ഒരുങ്ങിക്കൊണ്ടിരിക്കുകയാണല്ലോ! അദൃശ്യനായ ദൈവം മനുഷ്യനായി അവതരിച്ച മഹാനുഭവത്തെ നമ്മുടെ ജീവിതത്തിന്റെ ഓരോ നിമിഷവുമായി ബന്ധപ്പെടുത്തുന്നതാണെങ്കിലും തിരുജനനമെന്ന മഹാത്ഭുതം പ്രത്യേകമായി അനുസ്മരിക്കപ്പെടുന്ന സമയമാണിപ്പോൾ.

നമ്മുടെ കർത്താവിന്റെ ജനനത്തിന്റെ ആഘോഷം നമുക്കു സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ശാന്തിയുടെയും സന്ദേശമാണ് പ്രദാനം ചെയ്യുന്നത്. സന്മനസ്സുള്ളവർക്കു സമാധാനവും ദൈവപ്രസാദവും ലഭിക്കുമെന്നുള്ളത് കർത്താവിന്റെ ജനനം നൽകുന്ന പ്രത്യേക ഉറപ്പാണ്.

ക്രിസ്തുമസ് ആഘോഷങ്ങളോടുകൂടി ഒരു വർഷവും നമ്മിൽ നിന്ന് വിടപറയുകയാണ്. പഴയ വർഷത്തിന്റെ ഒടുക്കവും പുതിയ വർഷത്തിന്റെ തുടക്കവും സംഗമിക്കുന്ന ബിന്ദുവായ ക്രിസ്തുമസ്സിന്റെ ആഘോഷാനുഭവത്തിൽ നമുക്ക് പലതും ചിന്തിക്കുവാനും തീരുമാനമെടുക്കുവാനുമുണ്ട്.

നമ്മുടെ കർത്താവ് ജനിച്ചത് പുല്ലും വൈക്കോലും കാളക്കുട്ടിയും ആട്ടിൻകൂട്ടവും മാലാഖയും നക്ഷത്രങ്ങളും ആട്ടിടയന്മാരും നിറഞ്ഞ പുൽക്കൂട്ടിലായിരുന്നു. വൈകിയാണെങ്കിലും സമ്പന്നർ എന്നു കരുതുന്ന ജ്ഞാനികളും അവിടെയെത്തി കർത്താവിനെ വന്ദിച്ചു. ധനവാനും ദരിദ്രനും പണ്ഡിതനും പാമരനും പുല്ലും വൈക്കോലും വരെ പുൽക്കൂട്ടിൽ സ്ഥാനം കണ്ടെത്തുന്ന ജീവിതാനുഭവം ഇരുപത്തൊന്നാം ▶

---

ഒരു വിഭാഗം സഭയുടെ മുഖ്യധാരയിൽ നിന്നന്യരാകും. ഇടവകയിലെ എല്ലാ യുവതീയുവാക്കളെയും വികാരിയുടെ നേതൃത്വത്തിൽ ഏകോപിപ്പിച്ചുകൊണ്ട് യുവജനപ്രസ്ഥാനം പുനഃസംഘടിപ്പിക്കേണ്ടതിന്റെ ആവശ്യകതയും ചിന്തിക്കേണ്ടിയിരിക്കുന്നു.

3) ആദ്ധ്യാത്മീക സംഘടനകളുടെ കാരുണ്യ പ്രവർത്തനങ്ങൾ പഠനത്തിനുള്ള ഫീസും പുസ്തകവും വസ്ത്രവും ചികിത്സാ സഹായങ്ങളും ഒക്കെ നൽകുന്ന പരിപാടികൾക്കപ്പുറമായ മാനങ്ങളിലേക്കുയരണം. സഭയിൽ ബിരുദധാരികളും തൊഴിൽ രഹിതരും നീതിനിഷേധിക്കപ്പെട്ടവരുമായ ധാരാളം വിശ്വാസികൾ ഉണ്ട്. അവരുടെ 'വിശപ്പടക്കു'വാനുള്ള മിനിമം തൊഴിൽ പദ്ധതിയെങ്കിലും നടപ്പിലാക്കുവാൻ സഭാസംഘടനകൾക്കു സാദ്ധ്യമാകണം. വിവരസാങ്കേതിക വിദ്യയിൽ ധാരാളം നേട്ടങ്ങൾ കൈവരിച്ചിട്ടുള്ള നമ്മുടെ നാട്ടിൽ ചെറുകിട വ്യവസായങ്ങൾ തുടങ്ങുന്നതിനുവേണ്ടി സർക്കാർ നൽകുന്ന സബ്സിഡി ചില സമുദായങ്ങൾ അവരുടെ അനേകർക്കുവേണ്ടി പ്രയോജനപ്പെടുത്തുന്നുണ്ട്. മലങ്കര സഭയും അതിന്റെ ആദ്ധ്യാത്മിക സംഘടനകളും ഈ രംഗത്തേക്ക് അല്പമെങ്കിലും ശ്രദ്ധതിരിച്ചാൽ അതു കാരുണ്യ പ്രവർത്തനങ്ങൾക്കു പുതിയ മാനമേകും. സഭയുടെ ഭാവിവിധാതാക്കൾ സഭയോടും സമൂഹത്തോടും കൂറു പലർത്തുകയും ചെയ്യും.

4) വിശ്വാസികൾക്ക്, പ്രത്യേകിച്ച് യുവജനങ്ങൾക്ക് പ്രചോദനവും ഉത്തേജനവും നൽകേണ്ട നല്ല മാതൃകകളുടെ അഭാവം ഇന്നത്തെ ഒരു പ്രധാനവിഷയമാണ്. പ്രസംഗിക്കപ്പെടുന്ന ആദർശങ്ങൾക്കനുസരിച്ചുള്ള ജീവിതം ദർശിക്കുവാൻ ഇന്നത്തെ തലമുറയ്ക്ക് സാധിക്കുന്നില്ല എന്നത് അവരെ നിസംഗതയിലേക്കു നയിക്കുകയും സഭയുടെ മുഖ്യധാരയിൽ നിന്നകറ്റുകയും ചെയ്യുന്നു. ആദ്ധ്യാത്മിക ചൈതന്യം പകരുന്നതും ക്രിയാത്മക പ്രതികരണത്തിനുള്ള വെല്ലുവിളികൾ ഉയർത്തുന്നതുമായ നേതൃത്വത്തിനു മാത്രമേ സഭാ ജനത്തെ സ്വാധീനിക്കാൻ കഴിയുകയുള്ളു. ക്രിയാത്മക സ്വാധീനങ്ങൾ സമൂഹത്തിന്റെ ചലനങ്ങളോടു ദൈവീകമായി പ്രതികരിക്കുവാൻ ദൈവജനത്തെ സന്നദ്ധമാക്കും!

എല്ലാ മാന്യ വായനക്കാർക്കും തിരുജനനപ്പെരുന്നാളിന്റെയും പുതുവത്സര പ്രവേശനത്തിന്റെയും ആശംസകൾ!

ജോൺ പണിക്കരച്ചൻ 

നൂറ്റാണ്ടിലും അത്യാവശ്യമായിരിക്കുന്നു. കർത്താവിനോട് ആത്മാർത്ഥതയോടും വിനയത്തോടുംകൂടി ഒട്ടി നിന്ന എല്ലാവരും അനശ്വരതയെ പുൽകിയെന്നതു നമുക്കു സന്തോഷത്തിന്റെ സദ്വാർത്തയാകണം.

കർത്താവിനെ കാണാൻ വന്ന ആട്ടിടയന്മാരുടെ കൈയ്യിൽ ഒന്നുമില്ലായിരുന്നുവെങ്കിലും അവരുടെ മനസ്സു നിറയെ കർത്താവിനു സ്വയം സമർപ്പിക്കുവാനുള്ള ആഗ്രഹമായിരുന്നു. കർത്താവിന്റെ രാജത്വവും പ്രവാചകത്വവും പൗരോഹിത്യവും അനുസ്മരിപ്പിക്കുന്ന സമ്മാനങ്ങളുമായാണ് ജ്ഞാനികൾ എത്തിയതെങ്കിലും അവരിലും നിറഞ്ഞു നിന്നത് നിഷ്ക്കപടമായ ആത്മാർത്ഥതയായിരുന്നു. രക്ഷയുടെ സദ്വാർത്ത കേൾക്കുവാനും അതനുഭവിക്കുവാനും വേണ്ടി നാമൊക്കെ പരിശുദ്ധാത്മ നിറവുള്ള യഥാർത്ഥ മനുഷ്യരായെങ്കിലേ പറ്റുകയുള്ളു. കർത്താവിന്റെ ജനനപ്പെരുന്നാൾ ഉയർത്തുന്നത് ലാളിത്യത്തിന്റെയും സ്നേഹത്തിന്റെയും പങ്കിടീലിന്റെയും ജീവിതാനുഭവമാണ്.

കഴിഞ്ഞുപോയ വർഷം ദൈവം നമുക്കു നൽകിയ നന്മകളെ ഓർക്കാനുള്ള സമയമാണിപ്പോൾ. അതോടൊപ്പം, ദൈവഹിതത്തിനെതിരായി നമുക്കും നമ്മുടെ സഭയ്ക്കും സമൂഹത്തിനും സംഭവിച്ചുപോയ താളപ്പിഴകളെയും വിശകലനം ചെയ്യേണ്ടതുണ്ട്. രാഷ്ട്രീയ-വർഗ്ഗീയ-സാമുദായിക വിദ്വേഷങ്ങളും അനുബന്ധ പ്രതിസന്ധികളും ധാരാളമായി നാം അനുഭവിച്ചു. അസാന്മാർഗ്ഗികത ജീവിതത്തിന്റെ പര്യായപദമാണോ എന്ന സംശയം ഉയർത്തുന്ന പ്രതിഭാസങ്ങൾ എല്ലാ തലത്തിലും ഉണ്ടായി. സാമ്പത്തിക-ലൈംഗിക ചൂഷണം ഭാരതീയന്റെ ജീവിത സ്വഭാവമായി മാറി. കർത്താവിന്റെ ജനനം നാം തിന്മകളിൽ നിന്ന് വീണ്ടെടുക്കപ്പെടുന്നതിനു വേണ്ടിയാണ്. പുതുവർഷം നന്മകളെ മാത്രം സ്വീകരിച്ചുകൊണ്ടു നമുക്കു മുന്നേറാം. എല്ലാ പ്രിയ മക്കൾക്കും ജനനപ്പെരുന്നാളിന്റെയും പുതുവത്സരത്തിന്റെയും അനുഗ്രഹങ്ങൾ!

വീണ്ടും വാത്സല്യമുള്ളവരേ,

ഡിസംബർ 21-ാം തീയതി, നമ്മുടെ കർത്താവിന്റെ ശ്ലൈഹിക സിംഹാസനം ഭാരതത്തിൽ സ്ഥാപിച്ച നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹാ കുന്തംകൊണ്ട് കുത്തേറ്റ് രക്തസാക്ഷിയായ സംഭവം സഭയാകമാനം അനുസ്മരിക്കുന്ന ദിനമാണ്. മാർത്തോമ്മായുടെ രക്തവും ജീവനും സമർപ്പിച്ച മണ്ണിൽ വളരുന്ന സഭയ്ക്കു ജീവനുണ്ടാകണമെങ്കിൽ അദ്ദേഹം സ്ഥാപിച്ച നമ്മുടെ കർത്താവിന്റെ ശ്ലൈഹിക സിംഹാസനത്തിന്റെ പവിത്രതയും സ്വാതന്ത്ര്യവും കാത്തുസൂക്ഷിക്കണം. പ. പിതാവിന്റെ തൃക്കരങ്ങളാൽ സ്ഥാപിതമായ നിരണം വലിയപള്ളിയിലും തിരുവിതാംകോടു പള്ളിയിലും വിശ്വാസികൾ പ്രാർത്ഥനയ്ക്കായി കടന്നുചെന്ന് അനുഗ്രഹം പ്രാപിക്കണം. ഡിസംബർ 21-ാം തീയതി നമ്മുടെ എല്ലാ ദേവാലയങ്ങളിലും വിശുദ്ധ കുർബ്ബാന അർപ്പിക്കുകയും പ. പിതാവ് പകർന്നു നൽകിയ വിശ്വാസ പൈതൃകം ഉറപ്പിച്ചു പ്രഖ്യാപിക്കുകയും വേണം.

നമ്മുടെ പിതാക്കൻമാരായ പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് പ്രഥമൻ ബാവായുടെ ചരമ പ്ലാറ്റിനം ജൂബിലി സമാപ്തി (ഡിസംബർ 17), പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ ബാവാ (ഡിസംബർ 8), തുടങ്ങിയ പല പിതാക്കന്മാരുടെയും ഓർമ്മപ്പെരുനാളുകൾ ഡിസംബർ മാസത്തിൽ ആചരിക്കുന്നുണ്ട്. പിതാക്കന്മാർ പകർന്നു നൽകിയ സത്യവിശ്വാസം സംരക്ഷിക്കുവാനും സമൂഹത്തിൽ ഉയർന്നുവരുന്ന പുതിയ വെല്ലുവിളികളോട് ദൈവീകമായി പ്രതികരിക്കുവാനും നാം തയ്യാറാകണം.

സർവ്വശക്തനായ ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!

## മലങ്കരസഭ വരിസംഖ്യ

ഇന്ത്യയിൽ

| | |
|---|---|
| ഒറ്റപ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ. |

*വിദേശത്തേക്ക്*

ഒരു വർഷം : 600 രൂപ.

## പരസ്യനിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 10000 |
| Front Inside (Colour) | : | 8000 |
| Back Inside ,, | : | 7000 |
| Full page (B/W) | : | 3000 |
| Half page | : | 1750 |
| Quarter page | : | 1250 |
| Minimum | : | 750 |
| Favours Block (Stamp Size) | : | 300 |

ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ

# വികസനത്തിന് ഒരു മാനുഷിക മുഖം

പാപത്തിന്റെ ഒരു പുതിയ പര്യായപദമാണ് വികസനമില്ലായ്മ. രാഷ്ട്രങ്ങൾ ധനികവും ദരിദ്രവും ആയി നിലനില്ക്കുന്ന സാഹചര്യം പാപമാണ്. ശക്തരും ശക്തിഹീനരും എന്ന് മനുഷ്യർ വിവേചിക്കപ്പെടുന്നതും പാപമാണ്. പീഡകനും പീഡിതനും ഉള്ള അവസ്ഥയും പാപമാണ്. മറ്റുള്ളവർക്കു കൂടി അവകാശപ്പെട്ട ഭൂമിയിലെ വിഭവങ്ങൾ കുറെപ്പേർ മാത്രം കൈവശം വയ്ക്കുന്നതും ഉപയോഗിക്കുന്നതും പാപമാണ്. അനീതിപരമായ സാമൂഹിക ഘടനകൾ പാപമാണ്.

എല്ലാ വിധത്തിലുമുള്ള അടിമത്വത്തിൽ നിന്ന് വിമോചനം പ്രാപിക്കലാണ് വികസനം. അത് വ്യക്തികളെയും സമൂഹങ്ങളെയും രാജ്യങ്ങളെയും സ്വതന്ത്രമാക്കുന്നു. കഴിവുകളെക്കുറിച്ച് അവബോധം നൽകുന്നു. ധനം, അധികാരം, സ്വാഭിമാനം, അറിവ്, അഭ്യുന്നതി ഇവ അവകാശിക്കുന്നതിന് തുല്യ സാഹചര്യം സൃഷ്ടിക്കുന്നു. നമ്മുടെ സാമൂഹിക ഘടനയ്ക്ക് അടിസ്ഥാനപരമായ മാറ്റം വരുത്തുന്നു. ഈ ലോകത്തെ രൂപാന്തരപ്പെടുത്തി ഭാവി ഗുണകരമാക്കുന്ന വികസന പ്രക്രിയ ദൈവത്തിന്റെ വീണ്ടെടുപ്പു പദ്ധതിയിൽ മനുഷ്യന്റെ പങ്കാളിത്തമാണ്.

ജീവിക്കാനുള്ള അവകാശം എല്ലാ മനുഷ്യരുടെയും പ്രാഥമിക അവകാശമാണ്. അഭിമാനത്തോടും സന്തോഷത്തോടും സഹവർത്തിത്വത്തോടും ജീവിക്കണം. ജീവജാലങ്ങൾക്കും സർവ്വ പ്രപഞ്ചത്തിനും നിലനിൽക്കുവാനുള്ള അവകാശമുണ്ട്. ദൈവ ഇച്ഛയുടെ മൂർത്തീകരണമായ സൃഷ്ടിയിലൂടെ ദൈവമഹത്വം കരേറ്റപ്പെടണം. ജാതി മേധാവിത്വം, വർഗ്ഗ വർണ്ണ മേധാവിത്വം, പുരുഷ മേധാവിത്വം, അറിവിന്റെ മേധാവിത്വം, ധനത്തിന്റെ മേധാവിത്വം,

---

**എല്ലാ വിധത്തിലുമുള്ള അടിമത്വത്തിൽ നിന്ന് വിമോചനം പ്രാപിക്കലാണ് വികസനം. അത് വ്യക്തികളെയും സമൂഹങ്ങളെയും രാജ്യങ്ങളെയും സ്വതന്ത്രമാക്കുന്നു. കഴിവുകളെക്കുറിച്ച് അവബോധം നൽകുന്നു. ധനം, അധികാരം, സ്വാഭിമാനം, അറിവ്, അഭ്യുന്നതി ഇവ അവകാശിക്കുന്നതിന് തുല്യ സാഹചര്യം സൃഷ്ടിക്കുന്നു. നമ്മുടെ സാമൂഹിക ഘടനയ്ക്ക് അടിസ്ഥാന പരമായ മാറ്റം വരുത്തുന്നു.**

---

സാങ്കേതിക വിദ്യയുടെ മേധാവിത്വം തുടങ്ങിയവ സൃഷ്ടിയുടെ ക്രമം തെറ്റിക്കുന്നു. എല്ലാ വിധ അടിമത്വത്തിൽ നിന്നും മേധാവിത്വത്തിൽ നിന്നുമുള്ള വിമോചനം മനുഷ്യാവകാശമാണ്.

വികസനത്തിന് ഇന്ന് രാഷ്ട്രീയ ഉപാധികളാണ് കൂടുതലായി സ്വീകരിക്കപ്പെടുന്നത്. ജനാധിപത്യ പ്രക്രിയ സുതാര്യമാകണം. ഭരണകൂടത്തിൽ ജനപങ്കാളിത്തം ഉണ്ടാകണം. ഈ പ്രക്രിയ അഴിമതി രഹിതമാകണം. സ്വാർത്ഥത യില്ലാതായെങ്കിലേ അത് വിജയിക്കൂ. സമാധാന പരമായി സംഘടിക്കാനുള്ള സ്വാതന്ത്ര്യം വേണം. മർദ്ദിത ജനങ്ങൾക്ക് നീതി ലഭിക്കാനും സ്വാതന്ത്ര്യം വേണം.

വികസനത്തിന് മാനുഷിക മുഖമില്ലെങ്കിൽ പുതിയ അനീതികൾ ഉടലെടുക്കും. നിലവിലിരിക്കുന്ന വ്യവസ്ഥിതിയെ വിമർശിക്കാനും സംഘടിതമായി എതിർക്കാനും സ്വാതന്ത്ര്യം വേണം. വ്യക്തികളുടെ പൗരസ്വാതന്ത്ര്യം സമൂഹത്തിന് നീതി നിഷേധമായിത്തീരരുത്. സാമാന്യ ജനങ്ങൾക്ക് തീരുമാന മെടുക്കുവാൻ അവകാശമില്ലാതെ മുകളിൽ നിന്നു വീഴുന്ന നാണയത്തുട്ടുകൾകൊണ്ട് തൃപ്തിപ്പെട്ടു കൊള്ളണം എന്ന വാദം ശരിയല്ല. ജീവകാരുണ്യം പങ്കിടലാകണം. അദ്ധ്വാനിക്കാതെ അലസതകാട്ടി പങ്കിടലിന്റെ ഗുണഭോക്താവാകാനുള്ള ശ്രമവും തെറ്റാണ്.

വികസനത്തിന് മാനുഷിക മുഖമുണ്ടാകുവാൻ ഭരണകൂടത്തിന്റെ ഇച്ഛാശക്തി വേണം. നിയമത്തിന്റെ ശക്തമായ സമ്മർദ്ദവും പ്രേരണയും വേണം. പ്രകൃതി വിഭവങ്ങൾ പങ്കിടുന്നതിലുള്ള അസന്തുലിതാവസ്ഥയാണ് വികസനത്തിന്റെ ശത്രു. കൂടുതൽ വിഭവങ്ങൾ കുറച്ചുപേർ ആസ്വദിക്കുന്നു. വിഭവങ്ങളുടെ ക്രയവിക്രയങ്ങളിൽ ഇടത്തട്ടുകാർ അമിതലാഭം എടുക്കുന്നു. അത്യാവശ്യമില്ലാത്ത സാധനങ്ങൾ പരസ്യമാധ്യമങ്ങളിലൂടെ ഉപഭോക്താവിനെ വശീകരിച്ച് വാങ്ങാൻ പ്രേരിപ്പിക്കുന്നു. ആർഭാടങ്ങൾക്കുള്ള അഭിവാഞ്ഛ സൃഷ്ടിക്കുന്നു. ബഹുരാഷ്ട്ര കുത്തക കമ്പനികൾ ചൂഷണം നടത്തുന്നു. ഇറക്കുമതിക്കൊത്ത് കയറ്റുമതി വികസിപ്പിക്കുവാൻ അവികസിത രാജ്യങ്ങൾ പരാജയപ്പെടുന്നു. പരിസര മലിനീകരണം വർദ്ധിക്കുന്നു. ന്യൂക്ലിയർ, ആയുധങ്ങളും മറ്റു യുദ്ധോപകരണ സാങ്കേതിക വിദ്യയും കൈമാറുന്ന വൻ ശക്തികൾ അതിന്റെ പേരിൽ അവികസിത രാജ്യങ്ങളെ കൊള്ളയടിക്കുന്നു. സാങ്കേതിക വിദ്യയുടെ കൈമാറ്റത്തോടൊപ്പം സംസ്ക്കാരത്തിന്റെ ദൂഷ്യവശങ്ങളും കൈമാറ്റം ചെയ്യപ്പെടുന്നു. രാഷ്ട്രങ്ങൾ കടക്കെണിയിൽ അകപ്പെടുന്നു. കാർഷിക മേഖലയിൽ നഷ്ടങ്ങളും കടവും പെരുകുന്നു. വികസിത രാജ്യ

ങ്ങളിൽ നിരോധിച്ച വളങ്ങളും കീടനാശിനികളും മറ്റും പാവപ്പെട്ട രാജ്യങ്ങളെ അടിച്ചേല്പിക്കുന്നു. തീവ്ര വാദങ്ങളും നുഴഞ്ഞു കയറ്റവും അക്രമങ്ങളും വർദ്ധിക്കുന്നു. ദേശീയ സുരക്ഷിതത്വത്തിന് പാവപ്പെട്ട രാജ്യങ്ങൾ വലിയ വില കൊടുക്കേണ്ടി വരുന്നു. പ്രാദേശിക അസന്തുലിതാവസ്ഥ വർദ്ധിക്കുന്നു. പണമില്ലാത്തവന് നല്ല വിദ്യാഭ്യാസവും നല്ല ചികിത്സയും ലഭിക്കാത്ത അവസ്ഥ ഉണ്ടാകുന്നു. ഭരണവർഗ്ഗം പ്രത്യേക ആനുകൂല്യങ്ങളും നേട്ടങ്ങളും കരസ്ഥമാക്കുന്നു. അറിവിന്റെയും കഴിവിന്റെയും അധികാരത്തിന്റെയും ധനത്തിന്റെയും ദുർവിനിയോഗം ഉണ്ടാകുന്നു. വ്യക്തിഗത താല്പര്യങ്ങളും സ്വാർത്ഥതയും മത്സരവും വളരുന്നു. സാമൂഹ്യ ബോധം വളരുന്നില്ല.

മാനുഷിക മുഖമുള്ള വികസനത്തിൽ മൂന്നു കാര്യങ്ങൾ സംഭവിക്കുന്നു.

1. Identification with the needy. ആവശ്യക്കാരുമായി ഏകീഭാവം ഉണ്ടാകുന്നു.

2. Participation in their misfortune. ദൈന്യതകളുമായി പങ്കാളിത്തം ഉണ്ടാകുന്നു.

3. Respectful approach to co-citzens സഹപൗരന്മാരുമായി ബഹുമാനത്തോടെയും സമഭാവനയോടെയും പെരുമാറുന്നു.

പരിസ്ഥിതിക്ക് നാശം വരുത്തിയും ഗോത്രവർഗ്ഗങ്ങളെയും സംസ്ക്കാരങ്ങളെയും ഉന്മൂലനം ചെയ്തും വലിയ അണക്കെട്ടുകൾ നിർമ്മിക്കുന്നത് മാനുഷിക മുഖമില്ലാത്ത വികസനമാണ്. കൊള്ളലാഭമെടുത്ത് സ്വാശ്രയ വിദ്യാഭ്യാസക്കച്ചവടം നടത്തുന്നത് മാനുഷിക മുഖമില്ലാത്ത വികസനമാണ്. വലിയ പലിശയ്ക്ക് പണം കടം കൊടുക്കുന്ന പ്രസ്ഥാനങ്ങൾ മാനുഷിക മുഖമില്ലാത്തവയാണ്. വിദ്യാഭ്യാസ ബാങ്കു വായ്പകൾ കൂടുതൽ ആത്മഹത്യയിലേക്ക് നയിക്കുന്നതിനുള്ള എല്ലാ സാദ്ധ്യതയും ഈ സമൂഹത്തിലുണ്ട്. ഇൻഡ്യയെ കടത്തിലാക്കുന്ന പെട്രോൾ ഉൽപ്പന്നങ്ങൾ, കൂടുതൽ ചെലവാക്കുന്ന ആഡംബര കാർ വിപ്ലവം പോലുള്ള വികസന മാതൃക മാനുഷിക മുഖമില്ലാത്തതാണ്.

സ്വയം പര്യാപ്തതയാർജ്ജിക്കലാണ് യഥാർത്ഥ വികസനം. അദ്ധ്വാനമല്ലാതെ അതിനു കുറുക്കുവഴിയില്ല. വിയർപ്പോടെ അപ്പം ഭക്ഷിക്കണം. വൈദികരും സന്യാസികളുമെല്ലാം കായികാദ്ധ്വാനത്തിൽ മുന്നേറണം. അരമനകളും ആശ്രമങ്ങളുമെല്ലാം ആരാധനാ കേന്ദ്രങ്ങൾ മാത്രമല്ല, കാർഷികോല്പാദന കേന്ദ്രമാകണം. പിന്മാറ്റക്കാരനായ ഒരു സന്യാസിക്കെഴുതിയ കത്തിൽ (Letter to a lapsed monk) വി. ബസേലിയോസ് ഇപ്രകാരം പറയുന്നു. “Out of labour comes health, out of sweat salvation.” (അദ്ധ്വാനത്തിൽ നിന്ന് ആരോഗ്യം വരുന്നു, വിയർപ്പിൽ നിന്ന് രക്ഷയും)

കൂടുതൽ കൽക്കരി ഉല്പാദിപ്പിച്ച് സമരം ചെയ്ത റഷ്യയിലെ ഖനിത്തൊഴിലാളികളുടെ മാതൃകയും മോട്ടോർ വാഹനങ്ങൾക്കു പകരം സൈക്കിൾ വ്യാപകമാക്കിയ ചൈനയുടെ മാതൃകയും നമുക്ക് സ്വീകാര്യമാണ്. നമ്മുടെ നാട്ടിൽ സാമൂഹിക സുരക്ഷിതത്വ സമ്പ്രദായം (Social security system) വ്യാപിപ്പിച്ച് അതിലൂടെ ആഗോള വൽക്കരണത്തിന്റെ വെല്ലുവിളികളെ നേരിടണം. ഒരാളുടെ അദ്ധ്വാനഫലം മറ്റുള്ളവർക്കും കൂടി അവകാശപ്പെട്ടതാണെന്ന ശ്രേഷ്ഠ മൂല്യം എല്ലാവരും ഉൾക്കൊള്ളണം. തെറ്റായ മാർഗ്ഗത്തിൽ കൂടി പണമുണ്ടാക്കുന്നവരും ധാർമ്മികമായി അധഃപതിച്ചവരും ദേവാലയങ്ങളിൽ നേർച്ച കാഴ്ചകൾ കൊണ്ടുവന്നാൽ ആദിമ സഭയിൽ അതു നിരസിക്കുന്ന രീതിയുണ്ടായിരുന്നു. ഇന്ന് കറ പിടിച്ച ധനം വ്യാപകമായിരിക്കുന്നു.

ധനികവർഗ്ഗത്തിന്റെ സ്ഥാപിത താല്പര്യങ്ങൾ സംരക്ഷിക്കുന്നതാകരുത് സർക്കാരും സഭയും. യഥാർത്ഥ മാറ്റത്തെ താമസിപ്പിക്കുന്ന ഘടകങ്ങളായി മാറരുത് നമ്മുടെ കൊച്ചു ജീവകാരുണ്യ പ്രവർത്തനങ്ങൾ. സഭാപിതാക്കന്മാർ പഠിപ്പിക്കുന്നത് ലളിതമായ ജീവകാരുണ്യം സംപൂർണ്ണ ജീവകാരുണ്യത്തിലേക്ക് നയിക്കണം എന്നാണ്. (Simple charity should lead to perfect charity).

കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കണം. ഉല്പാദനം വർദ്ധിപ്പിക്കണം. വിപണന തന്ത്രങ്ങൾ ചൂഷണ വിമുക്തമാക്കണം. സമൂഹത്തിലെ ഏറ്റവും താഴേത്തട്ടിൽ കിടക്കുന്നവർക്ക് പ്രയോജനകരമായ പദ്ധതികൾക്കാണ് മുൻഗണന നൽകേണ്ടത്. പ്രാഥമികാവശ്യങ്ങളായ ഭക്ഷണം, പാർപ്പിടം, ചികിത്സ എന്നിവ ആവശ്യാനുസരണം എല്ലാവർക്കും സൗജന്യമായി ലഭിപ്പാൻ കഴിയണം. അതിന് ഇച്ഛാശക്തിയുള്ള നേതൃത്വം വേണം. സ്വദേശി ഉൽപ്പന്നങ്ങളിലൂടെ സ്വയം തൊഴിൽ കണ്ടെത്തൽ പദ്ധതികൾ കൂടതലുണ്ടാകണം. സഭ പാവപ്പെട്ടവന്റെ ഭാഗത്ത് നില്ക്കണം. നിന്ദിതരും പീഢിതരുമായി ഏകീഭവിക്കണം. ദാരിദ്ര്യത്തിന്റെയും അടിച്ചമർത്തലിന്റെയും മൂലകാരണങ്ങൾ ഇല്ലാതാക്കണം. നീതിക്കു വേണ്ടി ക്രിസ്തീയ മാർഗ്ഗങ്ങളിൽ പോരാടണം. അനീതിയുടെ ഘടനകളെ ചെറുക്കണം. സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട അഴിമതികൾ നിർത്തണം. ന്യൂനപക്ഷാവകാശങ്ങൾക്കുവേണ്ടി പോരാടുകയല്ല, പ്രത്യേകാവകാശങ്ങൾ ത്യജിക്കുകയാണ് യഥാർത്ഥ ക്രിസ്തീയത.

മാനുഷിക മുഖമില്ലാത്ത വികസനത്തിന്റെ മേഖലകൾ വിസ്തൃതമാണ്. സാക്ഷരത കൈവരിക്കാനുള്ള അവകാശം നിഷേധിക്കുക ശാസ്ത്ര, സാങ്കേതിക വിദ്യയുടെ നേട്ടങ്ങൾ വ്യക്തികൾക്ക് നിഷേധിക്കപ്പെടുക, മതിയായ പോഷകാഹാരം ലഭിക്കാതിരിക്കുക, തൊഴിലവകാശം നിഷേധിക്കുക, അർഹിക്കുന്ന പ്രതിഫലം നൽകാതിരിക്കുക, കൂലി കുറക്കുക, മതിയായ ചികിത്സാ സൗകര്യങ്ങൾ ലഭിക്കാതിരിക്കുക, അനാഥർ സംരക്ഷിക്കപ്പെടാതിരിക്കുക, വർണ്ണ, വർഗ്ഗ, ലിംഗ വ്യത്യാസത്താൽ തുല്യ ജോലിക്ക് തുല്യ കൂലി ലഭിക്കാതിരിക്കുക, വിശ്വസിക്കുന്ന മതം അനുഷ്ഠിക്കാനുള്ള സൗകര്യം നിഷേധിക്കപ്പെടുക, വിവേചനത്തോടെ പെരുമാറുക, വിസ്തരിക്കപ്പെടാതെ ജയിലിലടയ്ക്കുക, അജ്ഞാനം കൊണ്ടോ ദാരിദ്ര്യം കൊണ്ടോ നീതി നിഷേധിക്കപ്പെടുക,

ശേഷം 34-ാം പേജിൽ



കുഞ്ഞുമോൻ വാരിക്കാട്

# ദൈവപുത്രൻ ഉറപ്പാക്കുന്ന സ്നേഹവും സമാധാനവും

ദൈവം മനുഷ്യനെ സൃഷ്ടിച്ചപ്പോൾ അവൻ ദൈവത്തെപ്പോലെ ആയിത്തീരണം എന്ന് ദൈവം ആഗ്രഹിച്ചു. എന്നാൽ ദൈവഹിതത്തിന് എതിരായി പ്രവർത്തിച്ച് അവൻ ദൈവത്തിൽ നിന്നകന്നു. മനുഷ്യൻ ദൈവീകനായി തീരുന്നതിൽ പരാജയപ്പെട്ടപ്പോൾ അവനെ ശരിയായ പാതയിലേക്ക് കൊണ്ടു വരുവാനായി ദൈവം മനുഷ്യനായി തീർന്നു. ആ മഹത് സംഭവമാണ് ക്രിസ്തുമസ് ആഘോഷത്തിലൂടെ നാം അനുസ്മരിക്കുന്നത്.

യേശുവിന്റെ മനുഷ്യാവതാര അന്തഃസത്ത എന്നത് ദൈവത്തിന്റെ മനുഷ്യനോടുള്ള സ്നേഹമാണ്. ആ സ്നേഹത്തിൽ എല്ലാവരെയും ഉൾക്കൊള്ളുന്നു. നല്ലവനെയെന്നപോലെ പാപിയേയും ആ സ്നേഹം വലയം ചെയ്യുന്നു. നീതിമാൻമാരോടുള്ളതിനേക്കാൾ പാപികളോടുള്ള സ്നേഹമാണ് ദൈവം ഭൂമിയിൽ മനുഷ്യനായി പിറക്കുവാൻ കാരണമായത്. യേശുക്രിസ്തുവിന്റെ ഈ ലോക ജീവിതത്തിന്റെ നാളുകളിൽ നമുക്കു കാണിച്ചു തന്നതും നിരുപാധികമായ ദൈവസ്നേഹത്തിന്റെ സന്ദേശമാണ്. നമ്മെ സ്നേഹിക്കുകയും ആ സ്നേഹത്തിന്റെ സന്ദേശം നമുക്കു നൽകുകയും ചെയ്തത് യേശു ക്രിസ്തുവിന്റെ അനുയായികളായി നാം ആ ദൈവീക മാർഗ്ഗം പിന്തുടരുവാൻ വേണ്ടിയാണ്. ദൈവത്തോടു സ്നേഹം ഇല്ലാത്തവന് ഒരു ക്രിസ്ത്യാനിയാണെന്ന് പറയുവാൻ സാദ്ധ്യമല്ല. ആ ദൈവ സ്നേഹത്തിൽ നിന്ന് അകലുന്നതു പാപമാണ്. ദൈവ സ്നേഹത്തിൽ ആകുകയെന്നത് ദൈവ കല്പനകൾ ജീവിതത്തിൽ അനുവർത്തിക്കുമ്പോഴാണ്.

സ്നേഹം എന്ന വാക്ക് അന്യമായിത്തീർന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഈ വസ്തുത നാം സ്മരിക്കുമ്പോഴാണ് ദൈവ സ്നേഹത്തിന്റെ മഹത്വം കൂടുതലായി മനസ്സിലാക്കുവാൻ കഴിയുന്നത്. ഇന്നത്തെ സമൂഹം കപടതയും ജാഡയും നിറഞ്ഞതായിത്തീർന്നിരിക്കുന്നു. ആത്മ വഞ്ചനയും നീതികേടും കൈമുതലായുള്ളവർ ആത്മാർത്ഥതയുള്ളവരേക്കാൾ മുൻപന്തിയിൽ സ്ഥാനം പിടിക്കുന്നു. ആത്മാർത്ഥതയും നിഷ്ക്കളങ്കതയും എന്നത് കേൾക്കുവാൻപോലും ഇഷ്ടപ്പെടാത്ത വാക്കുകളായിത്തീർന്നു. ശരിയാണെന്ന് നല്ല ബോദ്ധ്യം ഉണ്ടായിട്ടും അതിനെതിരായി ഭൂരിപക്ഷ പ്രീതിക്കു വേണ്ടി വിധിയെഴുതുന്ന ആധുനിക പീലാത്തോസുമാർ ഉണ്ടായിക്കൊണ്ടിരിക്കുന്നു അനേക നൂറ്റാണ്ടുകളായി കാത്തു സൂക്ഷിച്ചിരുന്ന ധാർമ്മിക മൂല്യങ്ങൾക്ക് തുരുമ്പു പിടിക്കുന്നു. യേശു ക്രിസ്തു കാണിച്ചുതന്നതായ ദൈവ സ്നേഹം ക്രിസ്തീയ മതങ്ങളുടെ ഇടയിൽ പോലും അന്യമായിത്തീർന്നിരിക്കുന്നു.

"അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" എന്ന സ്വർഗ്ഗീയ മാലാഖമാരുടെ ഗാനം ഭൂമിയിലും പ്രതിധ്വനിച്ചുയെങ്കിലും ഇന്ന് മനുഷ്യന് ദൈവസ്നേഹം പോലെ ദൈവീക സമാധാനവും ഇല്ലാതായി. മനുഷ്യന് ആവശ്യമായിട്ടുള്ളത് ഇന്ന് ഇല്ലാതായിക്കൊണ്ടിരിക്കുന്നു. മനുഷ്യന് വിലയ്ക്കുവാങ്ങുവാൻ കഴിയാത്തതും സന്തോഷവും സമാധാനവും സ്നേഹവും ആണ്. സമാധാനത്തിനു വ്യക്തികളും സമൂഹങ്ങളും രാഷ്ട്രങ്ങളും ഒരുപോലെ ആഗ്രഹിക്കുന്നുയെങ്കിലും യഥാർത്ഥ സമാധാനം കണ്ടെത്തുന്നതിൽ മനുഷ്യൻ പരാജയപ്പെടുന്നു. എല്ലാം ഉണ്ടെങ്കിലും സമാധാനം എന്ന ഒന്നിന്റെ കുറവുണ്ട്. ദൈവത്തിന് പ്രസാദകരമായ സന്തോഷകരമായ, ദൈവീക കല്പനകൾക്കനുസൃതമായി ജീവിതം നയിക്കുന്നവരും അതിലൂടെ ദൈവത്തെ മഹത്വപ്പെടുത്തുന്നവർക്കുമാണ് ദൈവീക സമാധാനം ലഭിക്കുന്നത്.

സമാധാനത്തിനുവേണ്ടി മനുഷ്യൻ മദ്യത്തിനും മയക്കുമരുന്നിനും അടിമകളായിത്തീരുന്നു. അതിലൂടെ സമാധാനം കണ്ടെത്താമെന്നു വ്യാമോഹിക്കുന്നവർക്ക് അത് കണ്ടെത്തുവാൻ സാധിക്കുന്നില്ല. ഒടുവിൽ നാശത്തിലേക്കു ചെന്നു ചേരുന്നു. അങ്ങ

നെയുള്ളവർക്ക് ലോകത്തിൽ നിന്നും ലഭിക്കാത്ത സമാധാന വാഗ്ദാനവുമായി യേശുക്രിസ്തു ഉണ്ട്. ആത്യന്തികവും യാഥാർത്ഥ്യവുമായ സമാധാനത്തിന്റെ ഉറവിടം അവിടുന്നു മാത്രമാണ്.

ആധുനിക ലോക രാഷ്ട്രങ്ങൾ സമാധാനം നില നിർത്തുന്നതിനുവേണ്ടി മാരകമായ ആയുധങ്ങളിലും അണുബോംബുകളിലും ആശ്രയിക്കുന്നു. ഇത് അവിശ്വസനീയമായി തോന്നുമെങ്കിലും യാഥാർത്ഥ്യം അതാണ്. ദൈവപുത്രന്റെ ജനനത്തിന്റെ പ്രസക്തി ഇവിടെയാണ്. ആയുധങ്ങൾ ഇല്ലാത്ത, സാമ്രാജ്യമില്ലാത്ത, സമ്പത്തില്ലാത്ത, അംഗരക്ഷകരില്ലാത്ത, ചെങ്കോലും കിരീടവും ഇല്ലാത്ത രാജാധി രാജൻ വാഗ്ദാനം ചെയ്ത സമാധാനത്തിന്റെ പ്രസക്തി ഇവിടെയാണ്. ദൈവകൃപയുടെ നിറവിൽ ലഭിക്കുന്ന സമാധാനം നേടിയെടുക്കുക എന്നതായിരിക്കണം ലക്ഷ്യം. ഈ സമാധാനം ആയുധത്തിനോ, മദ്യത്തിനോ, മയക്കുമരുന്നിനോ നൽകുവാൻ കഴിയുകയില്ല.

സർവ്വ ജനവും ദൈവത്തിന്റെ സൃഷ്ടിയാണെന്ന മനസ്സിലാക്കി ദുഃഖത്തിലിരിക്കുന്നവരെ ആശ്വസിപ്പിക്കുകയും കഷ്ടപ്പെടുന്നവരെ സഹായിക്കുകയും അതിനുപരി എല്ലാവരുടെയും നന്മയ്ക്കും സന്തോഷത്തിനുമായി പ്രവർത്തിക്കുകയെന്നതാണ് ആവശ്യമായിട്ടുള്ളത്.

സമൂഹത്തിന് ആവശ്യമായിരിക്കുന്നതും ഇന്ന് അന്യമായിക്കൊണ്ടിരിക്കുന്നതുമായ ധാർമ്മിക മൂല്യങ്ങളെ നിലനിർത്തുവാനും അവയെ കാത്തുസൂക്ഷിക്കുന്നതിനും പരിശ്രമിക്കേണ്ടിയിരിക്കുന്നു. ഇത് സാദ്ധ്യമാകുന്നത് നിർബന്ധത്തിലൂടെയോ, പ്രബന്ധങ്ങളിലൂടെയോ, പ്രസംഗത്തിലൂടെയോ അല്ല. നമ്മുടെ എളിയ ജീവിതത്തിലൂടെയാണ് പ്രാവർത്തികമാക്കേണ്ടത്. ആ സന്ദർഭത്തിൽ ഒരുപക്ഷെ പരിഹാസവും ശത്രുതയും അവഗണനയും നേരിടേണ്ടി വന്നേക്കാം. എന്നിരുന്നാലും ദൈവ മക്കളെന്ന് അഭിമാനിക്കുന്ന നമുക്ക് അതിന് കൂടുതൽ ഉത്തരവാദിത്വവും കടമയും ഉണ്ടെന്നുള്ള യാഥാർത്ഥ്യത്തെ വിസ്മരിക്കരുത്. അതിന് യേശുക്രിസ്തുവിന്റെ ജനനം നമുക്ക് പ്രചോദനമായി തീരുന്നതിന് പരിശ്രമിക്കാം, പ്രാർത്ഥിക്കാം. ❖

## വിവാഹ സഹായം

ആർദ്ര ചാരിറ്റബിൾ സൊസൈറ്റി പത്ത് നിർദ്ധന പെൺകുട്ടികൾക്ക് വിവാഹ സഹായം നൽകാൻ തീരുമാനിച്ചു. അർഹരായവർ ഇടവക വികാരി, ഭദ്രാസന മെത്രാപ്പോലീത്ത എന്നിവരുടെ ശുപാർശയോടുകൂടി അപേക്ഷ ഡിസംബർ 15-നു മുമ്പായി സെക്രട്ടറി, ആർദ്ര, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം എന്ന പേരിൽ അയയ്ക്കണം.

ബാലകവിത

## യേശുക്കുഞ്ഞു പിറന്നല്ലോ

– വർഗ്ഗീസ് കിഴക്കേമുറി

യേശുകുഞ്ഞു പിറന്നല്ലോ
കാലിക്കൂട്ടിൽ പിറന്നല്ലോ
കാലികളൊക്കെ നമിച്ചല്ലോ
കണ്ണുകൾ പൂട്ടി നമിച്ചല്ലോ
നൃത്തം ചെയ്തു സ്തുതിച്ചല്ലോ
കർത്തനു മംഗളം നേർന്നല്ലോ
കുഞ്ഞിക്കാറ്റും വന്നല്ലോ
കുഞ്ഞിന്നുമ്മയണച്ചല്ലോ
മഞ്ഞിൻ മുത്തുകൾ മുറ്റത്ത്
കുഞ്ഞിനു മെത്ത വിരിച്ചല്ലോ
വെള്ളി വിളക്കുകൾ കത്തിച്ചു
വെൺമയിൽ മിന്നും മിനുങ്ങുകൾ
രാക്കിളിഗാനം മീട്ടുന്നു
രാജനു സ്തോത്രഗീതങ്ങൾ
നക്ഷത്രങ്ങൾ നിരനിരയായ്
നാഥനു പൂത്തിരികത്തിച്ചു
മിന്നുംതാരകവൃന്ദങ്ങൾ
മന്നനു പൂക്കളർപ്പിച്ചു
ആടുകൾ മാടുകളിടയന്മാർ
ആടിപ്പാടി ജയഗാനം
മേഘത്തേരിൽ ദൂതന്മാർ
മന്നിനുശാന്തി നേരുന്നു
മേദിനിതന്നിൽ രാജാക്കൾ
വേദനതിന്നു ദുഷ്ടതയിൽ
നക്ഷത്രങ്ങൾ വഴികാട്ടി
നാഥന്നരികിൽ മുനിമാരെ
വീണു വണങ്ങിയർപ്പിച്ചു
വിണ്ണിൻ പുത്രനു കാഴ്ചകൾ
മനുഷ്യരക്ഷകനേശുവിൻ
മഹത്വമെങ്ങനെ വർണ്ണിക്കും

ഡോ. ബിജി ആനി തോമസ്

# സഹനം-ദൈവഹിതമോ? ശാപമോ?

"ഹോ ജീവിതം മടുത്തു. എങ്ങനെയെങ്കിലും ഒന്നു മരിച്ചാൽ മതിയായിരുന്നു. ഈ ദുരിതം എന്നെയും കൊണ്ടേ പോകുകയുള്ളു." ജീവിതത്തിൽ കഷ്ടതകളും നിരാശകളും വന്നു ചേരുമ്പോൾ പലരും പറയാറുണ്ട്. രോഗങ്ങൾ, കടബാധ്യതകൾ, ദാരിദ്ര്യം, പ്രീയപ്പെട്ടവരുടെ വേർപാടുകൾ, സാമ്പത്തിക പരാധീനതകൾ എന്നുവേണ്ടാ ഒരുതരത്തിൽ അല്ലെങ്കിൽ മറ്റൊരുതരത്തിൽ വേദനകളിലൂടെ ദുഃഖങ്ങളിലൂടെ കടന്നുപോകുന്നവരാണ് ഓരോ മനുഷ്യരും. ചിലർ പറയും "ദൈവം ഇതൊന്നും കാണുന്നില്ലേ? എന്റെ വേദനകളെ നോക്കിച്ചിരിക്കുന്ന ഒരു ക്രൂരനാണോ ദൈവം? എന്തുകൊണ്ട് എനിക്കുമാത്രം ഇത്....."? പരാതികളുടെയും പരിദേവനങ്ങളുടെയും ഒരു വലിയ കൂമ്പാരവുമായി ഒന്നിലും സംതൃപ്തി കണ്ടെത്താനാകാതെ ജീവിതഭാരച്ചുമടുമായി ഞരങ്ങിയും നിരങ്ങിയും മനുഷ്യൻ ജീവിതം കഴിച്ചുകൂട്ടുന്നു. ഒരായുസ്സുമുഴുവൻ അദ്ധ്വാനിച്ച് സമ്പത്ത് മുഴുവൻ വരുംതലമുറയ്ക്കു വേണ്ടി കൂട്ടിവയ്ക്കുകയും അതിൽ അല്പം പോലും അനുഭവിക്കുവാൻ ഭാഗ്യമില്ലാതെ കടന്നുപോകേണ്ടിവരികയും ചെയ്യുന്ന മനുഷ്യനെ ഓർത്ത് സഭാപ്രസംഗകനോടൊപ്പം ഞാനും പലപ്പോഴും പറഞ്ഞു. ജീവിതം വെറും മായയും വൃഥാപ്രയത്നവുമല്ലേ എന്ന്.

**സ്വർഗ്ഗീയ രാജ്യത്തേക്കുള്ള യാത്രയിൽ നമ്മെ ഒരുക്കിയെടുക്കുന്ന രക്ഷാകര പദ്ധതിയായി സഹനങ്ങളെ കാണുക. ദൈവവിളി പ്രകാരം അത് സന്തോഷത്തോടെ ഏറ്റെടുക്കുമ്പോൾ അത് നമ്മുടെ ആത്മരക്ഷയ്ക്ക് കാരണമായിത്തീരുന്നു.**

മനുഷ്യന്റെ സഹനങ്ങൾക്ക് ഒരുത്തരം കണ്ടെത്താനാകുമോ? എന്തുകൊണ്ട് ചിലർക്ക് കഷ്ടപ്പാടുകൾ മാത്രവും മറ്റു ചിലർക്ക് സുഖജീവിതവും ലഭിക്കുന്നു. ഉത്തരം മുട്ടുന്ന ചോദ്യങ്ങളാണ്.

എന്നാൽ മാനുഷിക ബുദ്ധികൊണ്ടു മാത്രം ഈ ചോദ്യങ്ങൾക്കൊന്നും ഉത്തരം കണ്ടെത്താനാകില്ലെന്ന് ദൈവാത്മാവ് ബോധ്യപ്പെടുത്തുന്നു. ജീവിത സഹനങ്ങളുടെ അർത്ഥം കണ്ടെത്താനുള്ള ഏകവഴി ക്രിസ്തുവിന്റെ ക്രൂശിലേക്ക് നോക്കുകയാണ് ക്രൂശിതന്റെ രക്ഷാസഹനങ്ങളുടെ അർത്ഥം കണ്ടെത്താൻ ആത്മാർത്ഥമായി ശ്രമിക്കുമെങ്കിൽ നമ്മുടെ ജീവിത സഹനങ്ങളുടെയും അർത്ഥം മനസ്സിലാകും. എന്തിനുവേണ്ടിയാണ്, ആർക്കുവേണ്ടിയാണ് ഇത്ര ക്രൂരമായ പീഢനങ്ങൾ ക്രിസ്തു സ്വയം ഏറ്റെടുത്തത്. നിന്ദനങ്ങൾ ഏറ്റിട്ടും കഠിനമായ ചാട്ടവാറടി ഏറ്റപ്പോഴും മുൾക്കിരീടം തലയിൽ തറച്ചു കയറ്റിയപ്പോഴും പച്ചമാംസത്തിൽ കാരിരുമ്പാണി അടിച്ചിറക്കിയപ്പോഴും പ്രിയ ശിഷ്യന്മാർ തള്ളിപ്പറഞ്ഞപ്പോഴും തമ്പുരാൻ പരാതിപ്പെട്ടില്ല. ശപിച്ചില്ല. വേദനയോടെ അവിടുന്ന് എല്ലാം സഹിക്കുകയായിരുന്നു. ക്രിസ്തു സഹിച്ച വേദനകളോടു തുലനം ചെയ്യുമ്പോൾ നമ്മുടെ വേദനകൾ എത്ര നിസ്സാരമാണ്! മനുഷ്യന് സങ്കൽപ്പിക്കുവാൻ പാടില്ലാത്തവിധം ഇത്ര ക്രൂരപീഡനങ്ങൾ ആർക്കുവേണ്ടിയാണ്; എന്തിനു വേണ്ടിയാണ് തമ്പുരാൻ സഹിച്ചതെന്ന് നാം ചിന്തിക്കാറുണ്ടോ. യോഹ. 3:16-ൽ പറയുന്നു. അവനിൽ വിശ്വസിക്കുന്ന ഏവരും നശിച്ചു പോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു'. പീഡാസഹനത്തിന്റെ ലക്ഷ്യം എന്തായിരുന്നുവെന്ന് ഈ വചനം സാക്ഷീകരിക്കുന്നു. നാം ഓരോരുത്തരുടെയും രക്ഷ (നിത്യജീവൻ) മാത്രമായിരുന്നു. എനിക്കുവേണ്ടി, എന്റെ പാപമോചനത്തിനുവേണ്ടി, എന്റെ ആത്മരക്ഷയ്ക്കുവേണ്ടി, എനിക്ക് സ്വർഗ്ഗത്തിൽ നിത്യജീവൻ അവകാശമാക്കിത്തരുവാൻ വേണ്ടി എന്നെ സ്നേഹിക്കുന്ന ദൈവം തമ്പുരാൻ സ്വയം യാഗമായിത്തീർന്നു എന്ന് യഥാർത്ഥവിശ്വാസത്തോടെ നമുക്ക് ഏറ്റു പറയുവാൻ സാധിക്കുമോ? ദൈവസ്നേഹത്തിന്റെ പാരമ്യം കാൽവരിബലിയിൽ നമുക്ക് ദർശിക്കുവാൻ സാധിക്കും.

ക്രിസ്തുവിനെ ചൂണ്ടിക്കാണിച്ചുകൊണ്ട് തന്റെ മുന്നോടിയായി വന്ന സ്നാപക യോഹന്നാൻ വിളിച്ചു പറഞ്ഞു. "ഇതാ ലോകത്തിന്റെ പാപം വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്." ലോകത്തിന്റെ ഭാരങ്ങൾ മുഴുവൻ ഏറ്റുവാങ്ങിയ തമ്പുരാൻ സഹനഭാരങ്ങളാൽ വലയുന്ന തന്റെ മക്കളെ മാടിവിളിച്ചുകൊണ്ട് പറയുന്നു. മത്താ. 11:28 "അദ്ധ്വാനിക്കുന്നവരേ, ഭാരം ചുമക്കുന്നവരേ, നിങ്ങൾ എന്റെ അടുക്കൽ വരുവീൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം. എന്റെ നുകം മൃദുവും എന്റെ ചുമട് ലഘുവും ആകുന്നു." ജീവിത പ്രാരബ്ദങ്ങളാൽ നെടുവീർപ്പിടുന്ന സഹോദരാ, ക്രിസ്തുവിന്റെ ഈ വിളിക്ക് നീ ചെവികൊടുക്കുമോ? നിന്റെ വേദനകളെയും ദുഃഖങ്ങളെയും ക്രിസ്തുവിന്റെ കുരിശിൻ ചുവട്ടിൽ ഇറക്കി വയ്ക്കുവാൻ തയ്യാറാകുമോ? ഈ ലോകത്തോടു പരാതി പറഞ്ഞിട്ട് നിനക്ക് എന്തു പ്രയോജനം? കാൽവറിയിലെ കുരിശിലേക്ക് നിന്റെ ദുഃഖങ്ങളെയും നെടുവീർപ്പുകളെയും ചേർത്തു വച്ചുകൊണ്ട് സ്വസ്ഥനായിരിപ്പാൻ നീ തയ്യാറാകുന്നുവെങ്കിൽ ദൈവത്തിന്റെ ആശ്വാസം നിനക്കു ലഭിക്കും. സങ്കീ. 55:22-ൽ പറയുന്നു. നിന്റെ ഭാരം യഹോവയുടെ മേൽ ഇട്ടുകൊൾക. അവൻ നിന്നെ പുലർത്തും.

# പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ



പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവാ (76-ാം ഓർമ്മ) ഡിസംബർ - 17



പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (41-ാം ഓർമ്മ) ജനുവരി - 3



ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്ത (14-ാം ഓർമ്മ) ഡിസംബർ - 13



യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്ത (18-ാം ഓർമ്മ) ഡിസംബർ - 26

## സ്കോളർഷിപ്പ് നൽകുന്നു

പ്രശസ്ത ദൈവശാസ്ത്രജ്ഞനും ദാർശനികനുമായിരുന്ന ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിന്റെ രചനകളെ അടിസ്ഥാനമാക്കിയുള്ള ഗവേഷണപഠനത്തിന് മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനം സ്കോളർഷിപ്പ് നൽകുന്നതാണെന്ന് ഭദ്രാസന മെത്രാപ്പോലീത്ത അഭി. ജോബ് മാർ പീലക്സീനോസ് അറിയിക്കുന്നു. മഹാത്മാഗാന്ധി സർവ്വകലാശാലയിലെ പൗലൂസ് മാർ ഗ്രിഗോറിയോസ് ചെയറുമായി ബന്ധപ്പെട്ട് ഡോക്ടറൽ ഗവേഷണം നടത്തുവാൻ യോഗ്യതയുള്ളവർ വിശദവിവരങ്ങൾക്ക്:-

**Principal,**
**Orthodox Theological Seminary,**
**P.B. No. 98, Kottayam**

എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്.

ക്രിസ്തുവിനോട് ചേർന്നു നിന്നുകൊണ്ട് നമ്മുടെ ജീവിതഭാരങ്ങളെ നാം കാണുന്നുവെങ്കിൽ തീർച്ചയായും അതിന്റെ അർത്ഥം നിനക്കു മനസ്സിലാകും.

യിരമ്യാവ് 29:11 "നിങ്ങൾ പ്രത്യാശിക്കുന്ന ശുഭഭാവി വരുവാൻ തക്കവണ്ണം ഞാൻ നിങ്ങളെക്കുറിച്ച് നിരൂപിക്കുന്ന നിരൂപണങ്ങൾ ഇന്നവയെന്ന് ഞാൻ അറിയുന്നു. അവ തിന്മയ്ക്കല്ല നന്മയ്ക്കായിട്ടുള്ളതത്രേ എന്ന് യഹോവയുടെ അരുളപ്പാട്." നമ്മുടെ ഭാവി നന്മ മാത്രം കണ്ടുകൊണ്ടാണ് പിതാവാം ദൈവം നമുക്കുവേണ്ടി പദ്ധതികൾ നിരൂപിക്കുന്നത്. അത് ഒരിക്കലും തിന്മയ്ക്കായിട്ടുള്ളതല്ല. അങ്ങനെയെങ്കിൽ നമ്മുടെ ജീവിതത്തിൽ വന്നുഭവിക്കുന്നതെല്ലാം നന്മയ്ക്കായി മാത്രമെന്ന് വിശ്വസിച്ചുകൊണ്ട് പരാതികൾ കൂടാതെ ക്രിസ്തു ക്രൂശിൽ സഹിച്ച വേദനകളെ ഓർത്തുകൊണ്ട് നമ്മുടെ വേദനകളെയും നിരാശപ്പെടാതെ സഹിക്കുവാൻ നമുക്കു കഴിയുമോ? തന്നെ സ്നേഹിക്കുന്നവർക്ക് തന്റെ പദ്ധതിയനുസരിച്ച് വിളിക്കപ്പെട്ടവർക്ക് സകലവും നന്മയ്ക്കായി കൂടി വ്യാപരിക്കുന്നു എന്ന വാഗ്ദാനം മുറുകെപ്പിടിച്ചുകൊണ്ട് തന്നെത്തന്നെ ത്യജിച്ച് ഓരോരുത്തനും അവനവന്റെ ക്രൂശെടുത്ത് അവിടുത്തെ അനുഗമിക്കുവാൻ ക്രിസ്തു ആഹ്വാനം ചെയ്യുന്നു.

സ്വർഗ്ഗീയ രാജ്യത്തേക്കുള്ള യാത്രയിൽ നമ്മെ ഒരുക്കിയെടുക്കുന്ന രക്ഷാകര പദ്ധതിയായി സഹനങ്ങളെ കാണുക. ദൈവവിളിപ്രകാരം അത് സന്തോഷത്തോടെ ഏറ്റെടുക്കുമ്പോൾ അത് നമ്മുടെ ആത്മരക്ഷയ്ക്ക് കാരണമായി തീരുന്നു. അടിക്കടി തകർച്ചകൾ വന്നു ഭവിക്കുമ്പോൾ ചിലർ പറയാറുണ്ട്. ദൈവം കൊടുക്കുന്ന ശിക്ഷയാണ്. ശാപമാണ് എന്നൊക്കെ. നമ്മുടെ ദൈവം ഒരിക്കലും ശിക്ഷിക്കുന്ന ദൈവമല്ല. മനുഷ്യർ കല്ലെറിഞ്ഞു കൊല്ലാൻ വിധിച്ച പാപിനിയായ സ്ത്രീയെപ്പോലും പാപമോചനം നൽകി വീണ്ടെടുത്തവനാണ് ക്രിസ്തു. എന്നാൽ മനുഷ്യൻ മനഃപൂർവ്വം ദൈവത്തിൽ നിന്നകന്ന് പാപവഴികളിലേക്ക് പോകുമ്പോൾ അവൻ ആ പാപത്തിന്റെ ശിക്ഷ സ്വയം ഏറ്റുവാങ്ങുന്നു. യോഹ. 3:19. പ്രകാശം ലോകത്തിലേക്ക് വന്നിട്ടും അവർ പ്രകാശത്തിനേക്കാൾ അധികമായി ഇരുളിനെ സ്നേഹിച്ചു. 'പാപത്തിന്റെ ശമ്പളം മരണമാണ്' എന്ന് തിരുവചനം പറയുന്നു. യിര. 1:17-19. 'നിന്റെ ദൈവമായ യഹോവ നിന്നെ വഴിനടത്തിയപ്പോൾ അവനെ ഉപേക്ഷിക്കകൊണ്ടല്ലയോ നീ ഇത് വരുത്തിവച്ചത്. നിന്റെ ദുഷ്ടതതന്നെ നിനക്കു ശിക്ഷയും നിന്റെ വിശ്വാസത്യാഗങ്ങൾ നിനക്കു ദണ്ഡനവുമാകും'.

നന്മയും തിന്മയും തിരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യം ദൈവം മനുഷ്യന് കൊടുത്തിരിക്കുന്നു. ആവ. 30:19. 'ജീവനും മരണവും അനുഗ്രഹവും ശാപവും നിങ്ങളുടെ മുൻപിൽ വച്ചിരിക്കുന്നു' നീ ഏതു തിരഞ്ഞെടുക്കുന്നുവോ അതുപോലെയായിരിക്കും നിന്റെ പ്രതിഫലവും. തുടർന്നു യഹോവയായ ദൈവം പറയുന്നു. 'നീ ദൈവകല്പനകളെ പ്രമാണിച്ചു നടക്കുന്നുവെങ്കിൽ നിനക്കു ജീവനും അനുഗ്രഹവും ദീർഘായുസ്സും ലഭിക്കും. മറിച്ചാണെങ്കിലോ മരണവും ശാപവും ഫലം.' അങ്ങനെയെങ്കിൽ നിനക്കു ശിക്ഷ വിധിക്കുന്നത് ദൈവമല്ല. നിന്റെ പാപത്തിന്റെ ഫലമായിത്തന്നെയാണ് ശാപവും ശിക്ഷയും വന്നുചേരുക. യോഹ. 5:14. അധികം തിന്മയായതു ഭവിക്കാതിരിപ്പാൻ ഇനിമേൽ പാപം ചെയ്യരുത്. നന്മയോ തിന്മയോ തെരഞ്ഞെടുക്കുവാനുള്ള മനുഷ്യന്റെ സ്വാതന്ത്ര്യം അവൻ ദുർവ്വിനിയോഗം ചെയ്യുമ്പോഴാണ് പാപത്തിലേക്ക് വഴുതിവീണ് ആ പാപത്തിന്റെ ഫലം അനുഭവിക്കേണ്ടി വരുന്നത്.

തുടരും......

മെറിൻ ഏബ്രഹാം, നെല്ലിക്കുന്നം

# ഓർത്തഡോക്സ് ആരാധന എന്തുകൊണ്ട് ഞാൻ ഇഷ്ടപ്പെടുന്നു

*(സൺഡേസ്ക്കൂൾ സോണൽ തലത്തിൽ ഹയർ സെക്കണ്ടറി വിദ്യാർത്ഥികൾക്കായി നടത്തിയ ഉപന്യാസ മത്സരങ്ങളിൽ ഒന്നാം സമ്മാനം ലഭിച്ച ഉപന്യാസം).*

ക്രിസ്തീയ ആത്മീയതയുടെ പ്രധാനപ്പെട്ട ഒരു പ്രകടനമാണ് ആരാധന. വി. ആരാധനയിലൂടെയാണ് യഥാർത്ഥ ആത്മീയത പ്രകടമാകുന്നത്. തകിലും, തമ്പേരടിയും, ബഹളങ്ങളും അട്ടഹാസവും ചില ക്രിസ്തീയസഭകളുടെ ആരാധനയുടെ ഭാഗമാകുമ്പോൾ ഓർത്തഡോക്സ് ആരാധന പ്രാർത്ഥനകളും ധ്യാനാത്മകമായ ഗാനങ്ങളും മറ്റും കൊണ്ട് ഹൃദയത്തിന്റെ ആഴങ്ങളിലേക്ക് ഇറങ്ങുന്നു. ഈ സന്ദർഭത്തിലാണ് ഓർത്തഡോക്സ് സഭയുടെ ആരാധനയുടെ മഹത്വം നമുക്ക് മനസ്സിലാകുന്നത്.

ഓർത്തഡോക്സ് എന്ന വാക്കിന്റെ അർത്ഥം നമുക്ക് പരിശോധിക്കാം. ചിലരെല്ലാം കരുതിയിരിക്കുന്നത് നമ്മുടെ സഭ ഒരു യാഥാസ്ഥിതിക സഭ ആണെന്നാണ്. Orthodox എന്ന വാക്കുണ്ടായിരിക്കുന്നത് Ortho (ശരിയായ) (വിശ്വാസം അഥവാ ആരാധന) എന്നീ ഗ്രീക്കു പദങ്ങളിൽ നിന്നാണ്. അതായത് ഓർത്തഡോക്സ് സഭ എന്നതിന്റെ ശരിയും ആധികാരികവുമായ അർത്ഥം ശരിയായ ആരാധനയുള്ള സഭ എന്നാണ്.

നമ്മുടെ സഭയുടെ ആരാധനയുടെ പ്രത്യേകതകൾ എന്തെല്ലാമെന്നു പരിശോധിക്കാം.

1) ക്രിസ്തുവിന്റെ ജീവിതം മുഴുവൻ അനുസ്മരിച്ചുകൊണ്ടുള്ള ആരാധനയാണ് ഓർത്തഡോക്സ് ആരാധന:-

നമ്മുടെ ആരാധന പരിശോധിച്ചാൽ ലോകാരംഭം തുടങ്ങി. യോഹന്നാൻ സ്നാപകൻ ക്രിസ്തുവിന്റെ മുന്നോടിയായി എത്തുന്നതുൾപ്പെടെ, ക്രിസ്തുവിന്റെ ജനനം, പരസ്യശുശ്രൂഷ, വി. കുർബ്ബാന സ്ഥാപനം, പീഢാനുഭവം, മരണം ഉയിർപ്പ്, വീണ്ടും വരവ് ഇവ ഓരോന്നും പ്രതീകാത്മകമായി അവതരിപ്പിക്കുന്നതും അനുസ്മരിക്കുന്നതും നമുക്ക് അനുഭവവേദ്യമാകും. ഈ സമയത്ത് നമ്മുടെ മനസ്സും ചിന്തകളും ധ്യാനാത്മകമായി ദൈവസന്നിധിയിലേക്ക് ആനയിക്കപ്പെടുന്നതായി നമുക്ക് അനുഭവ വേദ്യമാകും. ഇത് വളരെ മഹത്തരമായ ഒരു അനുഭൂതിയാണെന്ന് നമുക്ക് അനുഭവിച്ചറിയാം.



2) ഓർത്തഡോക്സ് ആരാധന പ്രതീകാത്മകമായ ആരാധനയാണ്:-

ക്രിസ്തു സംഭവത്തെയും ദൈവിക രഹസ്യങ്ങളെയും അതേ പടി ഗ്രഹിക്കുവാൻ സാധാരണ ജനങ്ങൾക്കെല്ലാം കഴിവുണ്ടായിരിക്കണമെന്നില്ല. വി. യോഹന്നാന്റെ സുവിശേഷത്തിൽ "ഇനിയും വളരെ നിങ്ങളോടു പറയുവാൻ ഉണ്ട്; എന്നാൽ അവഗ്രഹിക്കുവാൻ നിങ്ങൾക്ക് കഴിവില്ല" എന്നു പറയുന്നു. അതുകൊണ്ടാണ് എബ്രായ ലേഖനത്തിൽ "ദൈവിക രഹസ്യങ്ങളെ ഭാഗം ഭാഗമായും ക്രമമായും വെളിപ്പെടുത്തി തന്നിരിക്കുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നത്." ക്രിസ്തുവിന്റെ ജീവിത രഹസ്യങ്ങൾ അതേപടി ഗ്രഹിക്കുവാൻ എല്ലാ വിശ്വാസികൾക്കും കഴിഞ്ഞില്ല എന്നു വന്നേക്കാം. അതുകൊണ്ട് ക്രിസ്തുവിന്റെ വ്യാപാര രഹസ്യങ്ങൾ പ്രതീകങ്ങളിൽ കൂടി സാധാരണക്കാരനും സുഗ്രാഹ്യവും അനുഭവവേദ്യവുമാകത്തക്ക വിധം ക്രമീകരിച്ചിരിക്കുന്നത് വളരെ ശ്രദ്ധേയമാണ്. ആരാധനയിൽ വി. കുർബാനയുടെ ആരംഭത്തിൽ കത്തിച്ച മെഴുകുതിരിപിടിച്ചിരിക്കുന്ന ശുശ്രൂഷക്കാർ യോഹന്നാൻ സ്നാപകന്റെയും പട്ടക്കാരൻ ക്രിസ്തുവിന്റെയും പ്രതീകമായി നമുക്ക് ദർശിക്കാൻ സാധിക്കുന്നു. ത്രോണോസിലെ 12 മെഴുകുതിരികൾ അപ്പോസ്തോലന്മാരുടെയും മറുവഹ്സാ വീശുന്ന ശുശ്രൂഷക്കാർ പറന്നു നില്ക്കുന്ന മാലാഖമാരുടെയും പ്രതീകങ്ങളാണ്. വി. ത്രിത്വത്തെ വെളിവാക്കുന്നത് ധൂപകുറ്റി, അതിലെ 4 ചങ്ങലകൾ ആളത്വങ്ങളെ പ്രതിനിധാനം ചെയ്യുന്നു. വി. മദ്ബഹായിൽ ഉപയോഗിക്കുന്ന മിക്കവാറും എല്ലാ വസ്തുക്കളും ക്രിസ്തു ജീവിതവുമായി ബന്ധപ്പെട്ട

പലതിന്റെയും പ്രതീകങ്ങളാണ്.

ഇങ്ങനെയുള്ള പ്രതീകങ്ങൾ ഓരോന്നും വിശ്വാസികൾക്ക് ആരാധന കൂടുതൽ അർത്ഥപുഷ്ടിയുള്ളതാക്കുന്നതിനും അതോടൊപ്പം അതിൽ ലയിച്ചു ചേരുന്നതിനും സഹായിക്കും. ഇത്തരത്തിലുള്ള ആരാധന എനിക്കു പ്രിയമുള്ളതാകാൻ മറ്റനവധികാരണങ്ങൾ വേണ്ടന്നുതന്നെ പറയട്ടെ!

3. സർവ്വചരാചരങ്ങളെയും ഉൾക്കൊള്ളിച്ചുകൊണ്ടുള്ളതാണ് ഓർത്തഡോക്സ് ആരാധന!

ദൈവസൃഷ്ടിയായ സർവ്വ ചരാചരങ്ങളേയും ഓർത്തഡോക്സ് ആരാധനയുടെ ഭാഗമാക്കുന്നു. അപ്പോസ്തോല പ്രവൃത്തി 10:34-ൽ പ്രസ്താവിച്ചിരിക്കുന്നതുപോലെ "ദൈവത്തിനു മുഖപക്ഷമില്ലെന്നും ഏതുജാതിയിലും അവനെ ഭയപ്പെട്ട് നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു" എന്ന കാലസമ്പൂർണ്ണതാ വ്യവസ്ഥയ്ക്കനുസരണമായി ആരാധനയിലെ പ്രാർത്ഥനകളിൽ ജാതിമത വ്യത്യാസം കൂടാതെ മാനവരാശിയെ മുഴുവനായും, ദൈവസൃഷ്ടിയായ സകലതിനേയും, സർവ്വലോകത്തേയും ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. എഫെ. 1:10-ൽ കാണുന്നതുപോലെ "സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള എല്ലാം ഒന്നാകുന്ന" ഒരു വ്യവസ്ഥയാണ് ഓർത്തഡോക്സ് ആരാധനയുടെ ലക്ഷ്യം. അചരങ്ങളായ വസ്തുവും ഓർത്തഡോക്സ് ആരാധനയുടെ ഭാഗമാക്കപ്പെടുന്നു. നിലത്തിൽ വിളയുന്ന കോമ്പുമണികളും, മുന്തിരിയുടെ ഫലത്തിൽ നിന്നെടുക്കുന്ന വീഞ്ഞും വി. കുർബ്ബാനയുടെ അവിഭാജ്യഘടകമാണല്ലോ!

4. വി. വേദപുസ്തകത്തിനും, ഗീതങ്ങൾക്കും പ്രാധാന്യം നൽകുന്നു:-

ഓർത്തഡോക്സ് സഭയിലെ ആരാധനയിൽ വി. വേദപുസ്തകത്തിന് വേണ്ടത്ര പ്രാധാന്യം നൽകുന്നില്ല എന്ന് വാദിച്ചാണ് ചില നവീന സഭാ വിഭാഗങ്ങൾ ഓർത്തഡോക്സ് ആരാധനയെ വിമർശിക്കുന്നത്. ഇതു ശരിയല്ല വി. വേദപുസ്തകത്തിലെ സുവിശേഷങ്ങളിൽ നിന്നുള്ള ഭാഗങ്ങൾ ഉൾപ്പെടുത്തികൊണ്ടുള്ള ഏവൻഗേലിയോൻ വായന വളരെ പ്രാധാന്യം അർഹിക്കുന്നു. യേശു തമ്പുരാൻ തിരുവായ്മൊഴിഞ്ഞ വി. വചനങ്ങൾ ക്രിസ്തുവിൽ നിന്നെന്നവണ്ണം നാം ഏവൻഗേലിയോൻ വായനയിൽ കേൾക്കുന്നു. പഴയ നിയമത്തിൽ നിന്നും പുതിയ നിയമത്തിലെ ലേഖനങ്ങളിൽ നിന്നും ഉള്ള ഭാഗങ്ങളുടെ വായനയും വി. ആരാധനയുടെ ഭാഗമാണ്.

അതിദീർഘങ്ങളായ ഗദ്യഭാഗങ്ങളെക്കാൾ ശ്രവണ യോഗ്യവും സുഗ്രാഹ്യവുമായത് ഗീതങ്ങളാണല്ലോ അവ മാധുര്യമുള്ളവയായി ധ്യാനാത്മകമായി ആത്മാവിന്റെ ആഴങ്ങളിലേക്കിറങ്ങിച്ചെല്ലുന്നു. അതുകൊണ്ടാണ് ഗീതങ്ങൾ നാം ആരാധനയിൽ ഉപയോഗിക്കുന്നത്. ആരാധന ഗീതങ്ങൾ മിക്കവയും വേദഭാഗങ്ങളുടെ സംഗീതാവിഷ്ക്കാരമാണ്. "നിന്നാൾ സ്തുതിയൊടു രാജമകൾ....." എന്ന ഗീതം 45-ാം സങ്കീർത്തനത്തിലേതാണ്. അങ്ങനെ മിക്ക ഗീതങ്ങളും.

5. നമ്മുടെ വാങ്ങിപ്പോയവരെയും പരിശുദ്ധന്മാരെയും വി. ആരാധനയിൽ സഭ ഓർക്കുന്നു.

മറ്റു ചില ക്രിസ്തീയ സഭാവിഭാഗങ്ങളെപ്പോലെ വാങ്ങിപ്പോയവരെ മരിച്ചവരായി എണ്ണി അവരെ ഓർക്കാതിരിക്കുന്ന രീതി അല്ലല്ലോ ഓർത്തഡോക്സ് സഭയിൽ ഉള്ളത്. മറിച്ച് മരണമെന്നത് ലോകത്തിൽ നിന്നും വേർപെട്ട് ദൈവസന്നിധിയിലേക്കുള്ള പ്രവേശനമാണെന്ന ആത്മീയ അർത്ഥം ഗ്രഹിച്ചുകൊണ്ട് കർത്താവിൽ നിദ്രപ്രാപിച്ചവരെ നാം ആരാധനയിൽ ഓർക്കുന്നു. ഇത് ആരാധനയുടെ മഹത്വം വർദ്ധിപ്പിക്കുന്നു. പരിശുദ്ധന്മാരോടുള്ള സംസർഗ്ഗവും അപേക്ഷയും ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകതയാണ്.

അപ്പോസ്തോലിക പാരമ്പര്യമുള്ള ഓർത്തഡോക്സ് സഭയിലെ അംഗങ്ങളായ നാം ഓരോരുത്തരും ഇത്രയും ശ്രേഷ്ഠമായ ആരാധനയുള്ള സഭയുടെ അംഗങ്ങളായതിൽ അഭിമാനിക്കണം. വി. ആരാധനയിൽ നാം സ്മരിക്കുന്ന ക്രിസ്തു സംഭവങ്ങൾ കേവലം ഗതകാല ചരിത്രമായിട്ടല്ല പ്രത്യുത നമ്മുടെ ജീവിതത്തിൽ അലിഞ്ഞു ചേർന്നു നമ്മെ രൂപാന്തരപ്പെടുത്തുന്ന ആത്മീയ യാഥാർത്ഥ്യങ്ങളായി അനുഭവിച്ചറിയാം. ഓർത്തഡോക്സ് ആരാധനയുടെ ഘടകങ്ങളായ വി. കുർബ്ബാന, നമസ്ക്കാരങ്ങൾ, മിഷൻ പ്രവർത്തനങ്ങൾ തുടങ്ങിയവ യഥാർത്ഥ വിശ്വാസികൾക്ക് ക്രിസ്തു സഭയുടെ ഏകാത്മകതയ്ക്കും, ആത്മാവിന്റെ വിശുദ്ധിക്കും ദൈവസന്നിധിയിൽ പരിപൂർണ്ണ സമർപ്പണത്തിനും ഉപയുക്തമാവും വിധം പ്രയോജനപ്പെടുത്തണം.

അപ്പോസ്തോലപ്രഘോഷണങ്ങളുടെ പിൻതുടർച്ചയാണ് ഓർത്തഡോക്സ് ആരാധന എന്നതിന് സംശയം ഇല്ല. അതിന്റെ മഹത്തരമായ ഉദാഹരണമാണ് സഭയുടെ മിഷൻ പ്രവർത്തനം. മിഷൻ പ്രവർത്തനവും ആരാധനയും പരസ്പരപൂരകങ്ങളാണ്. നമുക്ക് ദൈവം നൽകിയിട്ടുള്ള താലന്തുകൾ മറ്റുള്ളവരെ സഹായിക്കുന്നതിനും അതിലൂടെ ദൈവമഹത്വം വെളിപ്പെടുന്നതിനും കഴിയണം. "എളിയവനോട് കൃപ കാട്ടുന്നവൻ യഹോവയ്ക്കു വായ്പ കൊടുക്കുന്നു" (സദൃ. 19:17) "എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ" എന്നും (സങ്കീ. 41:1) ഉള്ള വാക്യങ്ങൾ ഇതിനു നിദാനമല്ലേ? 2 കോരിന്ത്: 9:7-ൽ ദാനധർമ്മം എങ്ങനെയായിരിക്കണമെന്നു നിഷ്കർഷിക്കുന്നു. ചില ക്രിസ്തീയ സഭകൾ മിഷൻ പ്രവർത്തനങ്ങൾ ഇല്ലാതെ ആത്മീയമായ അനുഷ്ഠാനങ്ങൾക്കു മാത്രം മുൻഗണന നൽകുമ്പോൾ ഓർത്തഡോക്സ് സഭ ആരാധനയും മിഷൻ പ്രവർത്തനവും ഒരുപോലെ കൊണ്ടുപോകുന്നു.

"സർവ്വേ ഭവന്തു സുഖിന

സർവ്വേ സന്തു നിരാമയ:"

എന്ന ഹൈന്ദവ പുണ്യ ഗ്രന്ഥമായ ഗീതയിലെ വാക്യം അന്വർത്ഥമാകുന്നത് ഇവിടെയാണ്. ഇത്രയും മഹത്തരമായ ഓർത്തഡോക്സ് ആരാധന എനിക്ക് പ്രിയപ്പെട്ടതാകാൻ കൂടുതൽ കാരണങ്ങൾ ആവശ്യമില്ലല്ലോ? ഇനിയുള്ള കാലവും ഓർത്തഡോക്സ് ആരാധനയുടെ ഭാഗമായിത്തീരാൻ സർവ്വശക്തനായ ദൈവം സഹായിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# വിശ്വാസപാഠം

### സഭയിൽ പ്രത്യേക പൗരോഹിത്യത്തിന്റെ ആവശ്യമുണ്ടോ?

*ഉണ്ട്.* അതു അത്യാവശ്യവും വേദാനുസൃതവുമാണ്. 1 പത്രോസ് 2:9 അനുസരിച്ച് എല്ലാ ക്രിസ്ത്യാനികളും രാജകീയ പുരോഹിത വർഗ്ഗത്തിൽപ്പെട്ടവരാണ്. യേശുക്രിസ്തു ഏക നിത്യമഹാപുരോഹിതനും അവന്റെ ശരീരമായ സഭ അവന്റെ രാജത്വത്തിലും പൗരോഹിത്യത്തിലും പങ്കാളിയായതുകൊണ്ട് രാജകീയ പുരോഹിത വർഗ്ഗവുമാകുന്നു. ഇതിനോടു ചേർന്ന്, യേശുക്രിസ്തു ഗുരുവും, പ്രവാചകനും ഇടയനും വൈദ്യനും ഒക്കെയാണെന്നകാര്യവും വിസ്മരിക്കരുത്. അവന്റെ പൗരോഹിത്യ സ്വഭാവവും രാജാവ്, ഗുരു, പ്രവാചകൻ, വൈദ്യൻ, ഇടയൻ എന്നീ ഭാവങ്ങളും പരസ്പരം പൂരിപ്പിക്കുന്നതാണ്. ക്രിസ്തുവിന്റെ ശരീരമായ സഭയിലും ഈ ഭാവങ്ങളുടെ എല്ലാം പരസ്പര പൂരകത്വം ദർശിക്കണം. രാജകീയ പുരോഹിത വർഗ്ഗമായ സഭയ്ക്കാകമാനം ഈ ഭാവങ്ങൾ ഉണ്ടെങ്കിലും എല്ലാറ്റിനും നേതൃസ്ഥാനം നിർവ്വഹിക്കുവാൻ പ്രത്യേകം ആളുകളെ തെരഞ്ഞെടുക്കുക എന്നതു വേദപുസ്തക നിർദ്ദേശമാണ്. രാജകീയ പുരോഹിത വർഗ്ഗത്തിന്റെ പൗരോഹിത്യ ശുശ്രൂഷയ്ക്കു നേതൃത്വം കൊടുക്കുവാൻ പ്രത്യേകം പുരോഹിതൻമാർ അതിൽ നിന്നുതന്നെ ഉണ്ടാകണം. എല്ലാവരും കർത്താവിന്റെ ശിഷ്യരായും പ്രത്യേക പ്രതിപുരുഷരായും പ്രതീകമായും പ്രവർത്തിക്കുവാൻ പ്രത്യേക നിയോഗം യേശുക്രിസ്തുവിൽ നിന്നു തന്നെ അപ്പോസ്തോലർക്കു ലഭിച്ചതു വേദപുസ്തകത്തിന്റെ സാക്ഷ്യമാണ്. ഉദാഹരണത്തിന്, വി. കുർബ്ബാന അനുഷ്ഠിക്കുവാൻ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട 12 അപ്പോസ്തോലൻമാർക്കാണ് അധികാരം ലഭിച്ചത്. പാപമോചനാധികാരവും ശിഷ്യൻമാർക്കാണ് ലഭിച്ചത്. (യോഹ. 20:23) പഴയനിയമത്തിലും ഇതു വ്യക്തമാണ്. പുറപ്പാട് 19:6, 28:1 എന്നിവ ഒരുമിച്ചു വായിക്കുക.

സഭയുടെ പൗരോഹിത്യ ശുശ്രൂഷ സഭയുടെ തലയായ കർത്താവിന്റെ പൗരോഹിത്യ ശുശ്രൂഷയാണ്. സഭയിലെ എല്ലാ അംഗങ്ങളും തുല്യ പ്രാധാന്യമുള്ള രാജകീയ പുരോഹിത വർഗ്ഗമാണെങ്കിലും ചില അംഗങ്ങളുടെ പ്രത്യേക പ്രാധാന്യം സഭാഗാത്രത്തിന്റെ ഘടനയ്ക്ക് അത്യാവശ്യമാണ്.

പൗരോഹിത്യം ആവശ്യമില്ല എന്നു വാദിക്കുന്ന ചിലർ പൗരോഹിത്യത്തിലേക്ക് പ്രവേശിച്ച ചരിത്രത്തിന് അധികപഴക്കം ഇല്ല എന്നറിയാമല്ലോ? പൗരോഹിത്യം ആവശ്യമില്ല എന്നു വാദിക്കുന്നവർ ഗുരു, പിതാവ്, ഇടയൻ, വൈദ്യൻ, പ്രവാചകൻ എന്നീ പദവികളും വേണ്ട എന്നു വാദിച്ചാൽ യുക്തിയുണ്ട്. കാരണം ഇതെല്ലാം കർത്താവിന്റെ ഭാവങ്ങൾ ആണ്. ഇവയൊക്കെ എല്ലാവർക്കും അവകാശപ്പെടാമെങ്കിലും ചിലരിൽ മാത്രമേ കാണുന്നുള്ളൂ. ആകയാൽ പ്രത്യേക പൗരോഹിത്യത്തെ മാത്രം ചോദ്യം ചെയ്യുന്ന രീതി യുക്തിക്കും വി. വേദപുസ്തകത്തിനും നിരക്കുന്നതല്ല.

# 88 – ാമത് മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷൻ

## ജനുവരി 14 മുതൽ 20 വരെ

പത്തനംതിട്ട: മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവൻഷന്റെ 88 –ാമത് സമ്മേളനം 2005 ജനുവരി 14 മുതൽ 20 വരെ മാക്കാംകുന്ന് സെന്റ്. സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ മൈതാനിയിൽ നടക്കും.

"ക്രിസ്തുവിന്റെ സുവിശേഷത്തിന് യോഗ്യമാം വണ്ണം നടപ്പിൻ (ഫിലിപ്പർ 1:27)" എന്നതാണ് ഈ വർഷത്തെ കൺവൻഷന്റെ മുഖ്യ ചിന്താവിഷയം. വി. അഞ്ചിൻമേൽ കുർബ്ബാന, വചനപ്രഘോഷണം, ധ്യാന –സുവിശേഷ സമ്മേളനങ്ങൾ, വനിതാ സംഗമം, യുവതി സമ്മേളനം, യുവജനസംഗമം, ബാലികാ - ബാലസംഗമം, കൗൺസലിംഗ് എന്നിവയാണ് ഈ വർഷത്തെ കൺവൻഷന്റെ പ്രത്യേകതകൾ.

കൺവൻഷൻ തൃശൂർ ഭദ്രാസനാധിപൻ അഭി. ഡോ. യൂഹാനോൻ മാർ മിലിത്തോസ് ഉദ്ഘാടനം ചെയ്യും. ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യപ്രഭാഷണം നടത്തും. കെ. ഫ്രാൻസിസ് ജോർജ്ജ് എം. പി. പ്രസംഗിക്കും. വിവിധ സമ്മേളനങ്ങളിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവ, അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ്, അഭി. കുറിയാക്കോസ് മാർ ക്ലീമീസ്, അഭി. പൗലൂസ് മാർ പക്കോമിയോസ്, നിയുക്ത മെത്രാൻമാരായ ഡോ. യൂഹാനോൻ റമ്പാൻ, ഔഗേൻ റമ്പാൻ, ഡോ. ഗബ്രിയേൽ റമ്പാൻ, സഖറിയ റമ്പാൻ, ഫാ. ഡോ. കെ. എൽ. മാത്യു വൈദ്യൻ, ഫാ. ഡോ. ഒ. തോമസ്, ഫാ. സജി അമയിൽ, ഫാ. ജോജി കെ. ജോയി, ജോർജ്ജ് വർഗ്ഗീസ് എന്നിവർ വചനപ്രഘോഷണത്തിന് നേതൃത്വം നൽകും. ഡീ. വർഗ്ഗീസ് വള്ളിക്കാട്ടിൽ, അന്നമ്മ ദാനിയേൽ, പ്രൊഫ. റൂബിൻ രാജ്, ഫാ. ഡോ. മർക്കോസ് ജോസഫ്, റവ. ഫാ. ടൈറ്റസ് ജോർജ്ജ്, വടവാതൂർ ക്രിസ്റ്റീൻ ടീം എന്നിവർ വിവിധ പഠനക്ലാസ്സുകൾക്കും നേതൃത്വം നൽകും.

കൺവൻഷൻ ദിവസങ്ങളിൽ രാത്രി യോഗങ്ങൾക്ക് ശേഷം വിവിധ സ്ഥലങ്ങളിലേക്ക് ബസ്സുകൾ ക്രമീകരിച്ചിട്ടുണ്ടെന്നും കൺവൻഷന്റെ പുതിയ ഗാനങ്ങൾ അടങ്ങിയ സി. ഡി.കളും, കാസറ്റുകളും ലഭ്യമാണെന്നും ചെയർമാൻ റവ. ഫാ.ഫിലിപ്പ് മാത്യുവും, പബ്ലിസിറ്റി കൺവീനർ ഏബൽ മാത്യുവും അറിയിച്ചു.

# മദ്രാസ് ഭദ്രാസനം ജൂബിലി നിറവിൽ

ഫാ. വിനോദ് ജോർജ്ജ്, ആറാട്ടുപുഴ

**നി**റപ്പകിട്ടാർന്ന ഒരു മഹാസമ്മേളനത്തിന് ചെന്നൈ നഗരം സാക്ഷിയായി. മലങ്കര ഓർത്തഡോക്സ് സഭയുടെ മദ്രാസ് ഭദ്രാസന രജത ജൂബിലി ആഘോഷമായിരുന്നു അത്. 'Silver Lines-2004 എന്ന് പേരിട്ട ആഘോഷങ്ങൾ ചെന്നൈ പട്ടണത്തിന്റെ തിലകക്കുറിയായ ബ്രോഡ്‌വേ സെന്റ് തോമസ് കത്തീഡ്രലിന്റെ നേതൃത്വത്തിൽ 2004 ഒക്ടോബർ ഒന്നാം തീയതി കോയമ്പേട് സെന്റ് പീറ്റേഴ്സ ആൻഡ് സെന്റ്. പോൾസ് ചാപ്പൽ അങ്കണത്തിലാണ് നടന്നത്.

ഭാരതത്തിലെ ക്രൈസ്തവസഭ പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമാണ്. അരുമനാഥനുവേണ്ടി മരിക്കുവാനും തയ്യാറാണെന്ന് യേശുക്രിസ്തുവിനോട് പറയുകയും സഹശിഷ്യന്മാരെ അതിനുവേണ്ടി പ്രോത്സാഹിപ്പിക്കുകയും ചെയ്ത അരുമശിഷ്യനാണ് തോമസ്. അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനും മഹാസമാധിക്കും സാക്ഷ്യം വഹിച്ച പുണ്യഭൂമിയാണ് മദ്രാസ്. അതുകൊണ്ട് തന്നെ ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ യഥാർത്ഥ തലസ്ഥാനമാകേണ്ടത് മദ്രാസ് നഗരമാണ്. ആ പുണ്യപിതാവിന്റെ രക്തവും വിയർപ്പും അലിഞ്ഞു ചേർന്നിരിക്കുന്നത് ഈ മണ്ണിലാണ്. കോട്ടയത്തിന്, പരമാധ്യക്ഷന്റെ സിംഹാസനാസ്ഥാനമെന്ന നിലയിൽ സഭയുടെ ആഗോള തലസ്ഥാനമെന്ന ഖ്യാതിയുള്ളതിനാൽ മദ്രാസ് നഗരത്തിന് സഭയുടെ രണ്ടാം തലസ്ഥാനമെന്ന ഖ്യാതി ലഭിച്ചിരിക്കുന്നു.

രണ്ടായിരം വർഷത്തെ പാരമ്പര്യമുള്ള ഓർത്തഡോക്സ് സഭയുടെ അരുമസന്താനങ്ങൾ കേരളത്തിനുപുറത്ത് ജോലിക്കും ഉന്നത വിദ്യാഭ്യാസത്തിനുമായി കുടിയേറിയപ്പോൾ കേരളത്തിനു പുറത്തേക്ക് സഭ വ്യാപിച്ചു. ഭാരതത്തിന്റെ പ്രധാന പട്ടണങ്ങളിലെല്ലാം ആരാധനാലയങ്ങൾ സ്ഥാപിതമായി. അങ്ങനെ കേരളത്തിനു പുറത്ത് സ്ഥാപിതമായ ഇടവകകൾ എല്ലാംകൂടി ബാഹ്യകേരള ഭദ്രാസനം എന്ന പേരിൽ നിലവിൽ വന്നു. കേരളത്തിനു പുറത്തുള്ള ഓർത്തഡോക്സ് ഇടവകകളുടെ പ്രഥമ മഹായിടയൻ ഋഷിതുല്യനായ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്ത ആയിരുന്നു. അദ്ദേഹത്തിനു പിൻഗാമിയായി വന്ന മാത്യൂസ് മാർ അത്താനാസ്യോസ് (പിന്നീട് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ) മെത്രാപ്പോലീത്തായുടെ ഭരണകാലത്തു ബാഹ്യകേരള ഭദ്രാസനത്തിനു പൊതുവായ ചിട്ടയും ക്രമീകരണങ്ങളുമുണ്ടായി.

ഇടവകകൾ വർദ്ധിച്ചതോടുകൂടി മദ്രാസ്-കൽക്കത്ത ഭദ്രാസനം നിലവിൽ വന്നു. ഭദ്രാസനത്തിന്റെ പ്രഥമസാരഥി സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായായിരുന്നു. പിന്നീട് 1979 ജൂലൈയിൽ സ്വതന്ത്ര മദ്രാസ് ഭദ്രാസനം രൂപീകൃതമായി. മദ്രാസ് ഭദ്രാസനത്തിന്റെ പ്രഥമ മഹാഇടയൻ സഖറിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായായിരുന്നു.

അങ്ങനെ 1979 ജൂലൈയിൽ രൂപം കൊണ്ട മദ്രാസ് ഭദ്രാസനത്തിന്റെ രജത ജൂബിലി ആഘോഷങ്ങളാണ് ഒക്ടോബർ ഒന്നിനു ചെന്നൈ നഗരത്തിൽ വച്ച് നടന്നത്.

അഭി. സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമേനി (1979-1997)യുടെ ഭരണകാലത്താണ് മദ്രാസ് ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും വികാസത്തിനും സുസ്ഥിരമായ അടിത്തറയുണ്ടായത്. ഭദ്രാസനാസ്ഥാനവും, വിവിധ സ്ഥലങ്ങളിൽ പുതിയ ഇടവകകളും, തമിഴ് ഭാഷയിലുള്ള ആരാധനാ ക്രമങ്ങളും, ഏറെ സാമൂഹ്യ സേവന സംരംഭങ്ങളും അദ്ദേഹത്തിന്റെ കാലത്തു നിലവിൽ വന്നു. അദ്ദേഹത്തിന്റെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി സമാരംഭിച്ചതാണ് വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിനു സമീപമുള്ള 'സ്നേഹഭവൻ' എന്ന ഹോസ്പിറ്റൽ ഗൈഡൻസ് സെന്റർ.

1997 ജൂലൈ 7-നു മാർ ദീവന്നാസ്യോസ് തിരുമേനി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പിൻഗാമിയായി നിയമിതനായ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, തന്റെ മുൻഗാമിയെപ്പോലെതന്നെ പത്തനാപുരം മൗണ്ട് താബോർ ദയറാംഗമാണ്. അഭി. ഐറേനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ ഭദ്രാസനം ഇപ്പോൾ അഭിവൃദ്ധിയിലേക്കും പുരോഗതിയിലേക്കും വളരുകയാണ്.

ഇന്ത്യയിൽ തമിഴ്നാട്, കർണ്ണാടക, ആന്ധ്രാ പ്രദേശ്, ആൻഡമാൻ നിക്കോബാർ എന്നിവടങ്ങളായും ഇന്ത്യയ്ക്കു പുറത്ത് മലേഷ്യ, സിംഗപ്പൂർ, ആസ്ട്രേലിയ, ന്യൂസിലാൻഡ് എന്നീ രാജ്യങ്ങളിലായും വ്യാപിച്ചുകിടക്കുന്ന മദ്രാസ് ഭദ്രാസനത്തിൽ ഇപ്പോൾ 56 ഇടവകകളും 60 വൈദികരും ഉണ്ട്. കോട്ടയം, നാഗപ്പൂർ സെമിനാരികളിലായി ഈ ഭദ്രാസനത്തിലെ 13 വൈദിക വിദ്യാർത്ഥികൾ പരിശീലനം നേടി വരുന്നു. ആന്ധ്രായിലെ ഏലൂരിലുള്ള മിഷൻ, ബ്രഹ്മവാർ മിഷൻ, വെല്ലൂർ സ്നേഹഭവൻ തുടങ്ങിയവ ഭദ്രാസനത്തിന്റെ വിശാല ജീവകാരുണ്യ പ്രവർത്തനങ്ങളുടെ നല്ല സാക്ഷ്യങ്ങളാണ്.

ഭദ്രാസനം രജത ജൂബിലി ആഘോഷിക്കുമ്പോൾ ഒട്ടേറെ ജീവകാരുണ്യ, സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളും പ്രാവർത്തികമാകുന്നു. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്ക് ഫലപ്രദമായ ഒരുപാടു പദ്ധതികൾ നടപ്പിൽ വരുന്നുണ്ട്.

വെല്ലൂരിലെ 'സ്നേഹഭവൻ' വികസനം, പ്രധാന പദ്ധതികളിലൊന്നാണ്. കേരളത്തിൽ നിന്നും ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നും വെല്ലൂർ മെഡിക്കൽ കോളേജ് ആശുപത്രിയിലെത്തുന്ന രോഗികൾക്കും ബന്ധുക്കൾക്കും താമസിക്കുവാനും അവർക്ക് യുക്തമായ ഉപദേശങ്ങൾ ലഭിക്കാനും ഉദ്ദേശിച്ചുള്ള സ്നേഹഭവനിൽ കൂടുതൽ മുറികളും കൂടുതൽ സൗകര്യങ്ങളും ഏർപ്പെടുത്തുകയാണ്.

പഠനത്തിനും ജോലിക്കുമായി നഗരത്തിലെത്തുന്ന കുട്ടികൾക്ക് താമസിക്കുവാൻ ചെന്നൈ ചേട്പട്ടിൽ ജൂബിലി ഗസ്റ്റ് ഹൗസ് നിലവിൽ വന്നു. ബാംഗ്ലൂർ, ഹൈദരാബാദ്, കോയമ്പത്തൂർ തുടങ്ങിയ നഗരങ്ങളിലൊക്കെ ഇത്തരം ഗസ്റ്റ് ഹൗസ് പണിയും.

കോളേജ് തല പഠനത്തിന് മുപ്പതോളം കുട്ടികൾക്ക് പ്രതിവർഷം 10,000 രൂപവീതം സ്കോളർഷിപ്പു നൽകും. പഠിക്കുവാൻ മിടുക്കരും പാവപ്പെട്ടവരുമായ വിദ്യാർത്ഥികൾക്കാണ് ഇതു പ്രയോജനപ്പെടുക.

ഭദ്രാസന അരമനയുടെ അങ്കണത്തിൽ മദ്രാസ് മെഡിക്കൽ മിഷന്റെ സഹകരണത്തോടെ സൗജന്യ ക്ലിനിക്ക് ആരംഭിക്കുന്നുണ്ട്. ഭാവിയിൽ ഇതൊരു ആശുപത്രിയായി മാറാം. ചെന്നൈയിൽ കന്യാസ്ത്രീ മഠം ആരംഭിച്ച് വൃദ്ധാലയവും ആൽഷിമേഴ്സ് രോഗികൾക്കുള്ള ആശ്രയ കേന്ദ്രവും ആരംഭിക്കും. ബാംഗ്ലൂരിൽ മൂന്നു നാലിടത്ത് പള്ളികൾ പണിയാൻ തീരുമാനിച്ചിട്ടുണ്ട്.

തെരുവു കുട്ടികൾക്കായി അഭയ കേന്ദ്രം തുടങ്ങുന്നു. കുടുംബ പ്രശ്നങ്ങളുടെ കെട്ടുകൾ അഴിക്കുന്നതിനു കൗൺസലിംഗ് സെന്റർ ആരംഭിക്കും.

രജത ജൂബിലിയുടെ ഭാഗമായി കർണാടകയിലെ എൻ.ആർ. പുരത്ത് കോളേജ് ആരംഭിക്കും. ദരിദ്ര വിഭാഗങ്ങൾക്ക് തയ്യൽ മെഷീൻ വിതരണം എല്ലാവർഷവും നടത്തുന്നതാണ്.

ഒക്ടോബർ ഒന്നിനു ചെന്നൈയിൽ നടന്ന രജത ജൂബിലി ആഘോഷ സമ്മേളനത്തിൽ സഭയുടെ പരമാധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ചു. ജീവകാരുണ്യ പ്രവർത്തനങ്ങളാണു ദൈവത്തിങ്കലേക്കുള്ള വിശുദ്ധ വഴിയെന്ന് പ. ബാവ ഓർമിപ്പിച്ചു. ജീവിതത്തിന്റെ സമസ്ത ഭാവങ്ങളിൽ നിന്നും എല്ലാ തിന്മകളെയും ഉന്മൂലനം ചെയ്യുകയും സ്വന്തം മനസ്സിലും കുടുംബത്തിലും എല്ലാ നന്മകളെയും കുടിയിരുത്തുകയും ചെയ്തു കൊണ്ട് ക്രിസ്തു കാട്ടിത്തന്ന വഴിയിൽ ജീവിക്കണമെന്ന് ബാവാ തിരുമേനി ആഹ്വാനം ചെയ്തു.

കേന്ദ്ര വാണിജ്യ വ്യവസായ സഹമന്ത്രി ഇ. വി. കെ. എസ്. ഇളങ്കോവൻ ഭദ്രദീപം കൊളുത്തി സമ്മേളനച്ചടങ്ങ് ഉദ്ഘാടനം ചെയ്തു. ക്രൈസ്തവ സമുദായം ഇന്ത്യയുടെ വിദ്യാഭ്യാസ-ആരോഗ്യ മേഖലകളിൽ നൽകിയ സംഭാവനകൾ അനന്യമാണെന്ന് അദ്ദേഹം പ്രസ്താവിച്ചു. ക്രിസ്തുവിന്റെ പ്രവാചകനായി എത്തിയ സെന്റ് തോമസ് ആയിരക്കണക്കിനു പട്ടിണിപ്പാവങ്ങളെ ഊട്ടി എന്നറിഞ്ഞപ്പോൾ വലിയ മമത തോന്നി. ഹിന്ദുവും ക്രിസ്ത്യാനിയും മുസ്ലീമും ഒരമ്മയുടെ മക്കളായി കഴിയുന്ന മഹത്തായ മതേതരത്വത്തിന്റെ നാടാണ് ഭാരതം എന്നും കേന്ദ്രമന്ത്രി ഓർമിപ്പിച്ചു.

സി.എം. ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായ്ക്ക് ആദ്യപ്രതി നൽകി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ജൂബിലി സുവനീർ പ്രകാശനം ചെയ്തു. മദ്രാസ് ഭദ്രാസനം കഴിഞ്ഞ 25 വർഷങ്ങളിലെ പ്രവർത്തനംവഴി ഏറെ ഉയരത്തിലെത്തിയെന്ന് നിയുക്ത ബാവാ ചൂണ്ടിക്കാട്ടി.

വികസന കാര്യത്തിൽ മദ്രാസ് ഭദ്രാസനം വലിയ ഗതിവേഗം കൈവരിച്ചതായി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത അറിയിച്ചു. വിദ്യാഭ്യാസത്തിനും ആരോഗ്യ സംരക്ഷണത്തിനും കൂടുതൽ ഊന്നൽ നൽകുന്നുണ്ട്. രജത ജൂബിലി ആഘോഷത്തിന് ഇന്ത്യയിലെ എല്ലാ പള്ളികളിൽ നിന്നും പ്രതിനിധികൾ എത്തിച്ചേർന്നിട്ടുണ്ടെന്നും സ്വാഗത പ്രസംഗത്തിൽ തിരുമേനി അറിയിച്ചു.

കുന്നംകുളം ഭദ്രാസനാധിപൻ അഭി. പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത, ഭദ്രാസനത്തിന്റെ വികസന പദ്ധതികൾ ഉദ്ഘാടനം ചെയ്തു. സി.എസ്.ഐ. മുൻ ബിഷപ്പ് ഡോ. സുന്ദർ ക്ലാർക്ക്, സഭാ സെക്രട്ടറിയും കണ്ണൂർ സർവകലാശാലാ മുൻ വൈസ് ചാൻസലറുമായ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. കെ. എം. ജോർജ്ജ്, പോണ്ടിച്ചേരി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് അഡ്മിനിസ്ട്രേറ്റർ സഖറിയാ മാണി, അബാൻ ഗ്രൂപ്പ് കമ്പനി മാനേജിംഗ് ഡയറക്ടർ റജി എബ്രഹാം, ഇൻകം ടാക്സ് ഡെപ്യൂട്ടി കമ്മീഷണർ കുരുവിള എം. ജോർജ്ജ്, ഫാ. വർഗീസ് ജോൺ എന്നിവർ പ്രസംഗിച്ചു.

സെന്റ് പീറ്റേഴ്സ് - സെന്റ് പോൾസ് ചാപ്പൽ ഗായക സംഘം പ്രാർത്ഥന ചൊല്ലി. ജോർജ് ജോസഫ് രചിച്ച് ജെറി അമൽദേവ് സംഗീതം നൽകിയ ജൂബിലി ഗീതം സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഗായകസംഘം ആലപിച്ചു. ദിവ്യ ജോർജ്ജും ശ്രുതി ജോർജ്ജും സമാധാന ഗാനം പാടി.

ജൂബിലി പദ്ധതിയുടെ ഭാഗമായി 30 കോളേജ് വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പും 100 പാവപ്പെട്ടവർക്ക് തയ്യൽ മെഷീനുകളും വിതരണം ചെയ്തു.

ദൈവത്തിന്റെ അനന്തമായ കൃപ അനർഗ്ഗളമായി തുടർന്നും ഭദ്രാസനത്തിന്റെ പുരോഗതിക്കും വളർച്ചയ്ക്കും ഉണ്ടാകുവാൻ പ്രാർത്ഥിക്കുന്നു. ❖

## റോഷ് ഹോദേഷ്
### (ജൂതരുടെ പ്രാർത്ഥന)

"ഞങ്ങൾക്കു ദീർഘായുസ്സു നൽകേണമേ. ശാന്തി നിറഞ്ഞ, നന്മ നിറഞ്ഞ, അനുഗ്രഹം നിറഞ്ഞ ഒരു ജീവിതം തൃപ്തികരമായി ഉപജീവിക്കാൻ പറ്റിയ ഒരു ജീവിതം ശരീരശക്തി നിറഞ്ഞ ഒരു ജീവിതം. ദൈവത്തെ ഭയവും പാപത്തെ പേടിയുമുള്ള ഒരു ജീവിതം. അഭിവൃദ്ധിയും അഭിമാനവുമുള്ള ഒരു ജീവിതം. 'തോറാ' യെ സ്നേഹിക്കുന്ന കരുണ നിറഞ്ഞ ജീവിതം നൽകേണമേ. നൻമയുടെ അഭിലാഷങ്ങൾ നിറഞ്ഞ മനസ്സ് നൽകേണമെ യഹോവ പിതാക്കൻമാരെ അത്ഭുതകരമായി സ്വതന്ത്രരാക്കി. ലോകമെങ്ങും ചിതറപ്പെട്ട ജൂതരായ നമ്മെ യഹോവ എത്രയും വേഗം ഒന്നിപ്പിക്കട്ടെ. ജൂതരെല്ലാം സഖാക്കളല്ലൊ"

സമ്പാദകൻ:- ബേബി വെണ്ണിക്കുളം



# ബാലസഭ



## നടവഴികൾ...

### അബീഷ് നമ്പർ വൺ

സ്ക്കൂൾ മാനേജരുടെ കൊച്ചുമകനാണ് 'ഉണ്ണി'. അവന്റെ കൈയ്യിലിരുപ്പ് കൊണ്ട് കൂട്ടുകാർ 'കൊച്ചുണ്ണി' എന്നു വിളിക്കും. പിതാമഹന്മാർ സ്ഥാപിച്ച സ്ക്കൂളിന്റെ പേരിൽ കൊച്ചുണ്ണി ഞെളിഞ്ഞു നടപ്പാണ്. ഇപ്പോൾ പ്ലസ് ടു തല്ലിപ്പൊളി പഠനവും....

തന്റെ പതിവു 'സൂപ്പർവൈസിംഗി'നിടെയാണ് ഒന്നാം റാങ്കുകാരൻ അബീഷ് കുമാർ വേസ്റ്റുകുഴിയിൽ എത്തി നോക്കുന്നത് കൊച്ചുണ്ണി കണ്ടത്.

"ആരാടാ എത്തി നോക്കുന്നത്? ഇതൊക്കെ എന്റേതാണന്നറിയില്ലേ?" "കുഴിയോ വേസ്റ്റോ എന്താണ് നിന്റെ സ്വന്തം ഏതായാലും മാനേജ്മെന്റ് സ്ക്കൂൾ ആയതിനാൽ കുറെയേറെ വേസ്റ്റുകൾ ഇവിടെക്കാണുന്നുണ്ട്" ഇവനെനിക്കിട്ട് പണിയുകയാണല്ലോ. കൊച്ചുണ്ണിക്ക് സഹിച്ചില്ല.

"ടാ നീ കളിക്കരുത് എന്റെ കുടുംബക്കാർ മുഴുവൻ ഇതിലുണ്ട്..."

"എല്ലാം കുഴിയിൽ വരേണ്ടതായിരുന്നു. പക്ഷേ ഇത് നിറഞ്ഞ് നാശമാകില്ലേ" അനീഷ് കുമാർ തിരിച്ചടിച്ചു.

ടും! അബീഷിന്റെ മുതുകിനാണ് ഒരിടി കിട്ടിയത് – ഇവനോട് എതിർത്തു നിന്നിട്ടു കാര്യമില്ല ചട്ടമ്പിയാണ് സ്ഥലം വിട്ടേക്കാം. അടി കിട്ടിയത് ആരും കണ്ടില്ലെങ്കിലും അബീഷ് കുമാറിന് വല്ലാത്ത ദേഷ്യം തോന്നി. ഇവന്റെ അഹങ്കാരം തീർക്കാൻ എന്താ ഒരു വഴി. വീട്ടിലെത്തിയിട്ടും അവന്റെ നിരാശ മാറിയില്ല.

എല്ലാ ദിവസവും കുത്തിയിരുന്ന് പഠിക്കുന്ന അബീഷ് ചിന്താകുലത്താൽ മാറിയിരിക്കുന്നതു കണ്ട അച്ഛന് മനസ്സിലായി ഇന്ന് സ്ക്കൂളിൽ എന്തൊക്കെയോ നടന്നിട്ടുണ്ട്.

"കുട്ടാ അബീഷേ...." അച്ഛന്റെ വിളിക്കു മുന്നിൽ അബീഷ് അരിശത്തോടെ നടന്നതെല്ലാം പറഞ്ഞു.

"അച്ഛാ പ്ലീസ് നാളെ എന്റെയൊപ്പം വന്ന് അവനെതിരേ ഒരു പരാതി കൊടുക്കണം. അവനെക്കൊണ്ട് ഭയങ്കര ശല്യമാണ്. ഒന്നു വരണം...." അബീഷിന്റെ നിർബ്ബന്ധത്തിന് അച്ഛൻ നടുങ്ങിക്കൊണ്ട് പറഞ്ഞു. ഒരു കാര്യം ചെയ്യാം ആ സ്ക്കൂൾ ക്ലാർക്കിനെ എനിക്കറിയാം ഞാനയാളോട് ഒന്നു വിളിച്ചു പറയാം.

സ്ക്കൂൾ ക്ലാർക്കിനു ഫോൺ ചെയ്ത ശേഷം അച്ഛൻ പൊട്ടിച്ചിരിക്കുകയാണ്. അമ്മയും അനിയത്തി അമ്മുക്കുട്ടിയുമൊക്കെ അപ്പോഴേക്കും ഭാവം മാറിക്കഴിഞ്ഞു. അച്ഛൻ ചിരി നിറുത്തുന്ന മട്ടില്ല. അവന് നേരിയ

പ്രിയപ്പെട്ട കൂട്ടുകാരേ,

എല്ലാവർക്കും നൻമയുടെയും സമൃദ്ധിയുടെയും ക്രിസ്തുമസ്–പുതുവത്സരാശംസകൾ നേരുന്നു.

കൂട്ടുകാർ ക്രിസ്തുമസ്സ് പരീക്ഷയ്ക്കുള്ള തിരക്കിലായിരിക്കുമല്ലോ. കഴിഞ്ഞ പരീക്ഷയ്ക്കുള്ള കുറവുകൾ പരിഹരിച്ച് മുന്നേറണം. ചിട്ടയായ പഠനത്തിലൂടെ നല്ല മാർക്ക് നേടാം. ചോദ്യങ്ങളുടെ മാർക്കനുസരിച്ച് കൃത്യമായ ഉത്തരം നൽകണം. എല്ലാവർക്കും വിജയാശംസകൾ. ക്രിസ്തുമസ്സ്കാലമാണല്ലോ. നക്ഷത്രവിളക്കുകളും ക്രിസ്തുമസ്സ് ട്രീകളും, കരോൾ ഗാനങ്ങളും, സന്താക്ലോസും, കേക്കുകളും കൂട്ടുകാർക്ക് ഉത്സാഹത്തിന്റെ ദിനങ്ങൾ പ്രദാനം ചെയ്യുന്നു. നമ്മുടെ ക്രിസ്തുമസ്സ് ആഘോഷങ്ങൾ മനസ്സാകുന്ന പുൽക്കൂടിനെ ഒരുക്കണം. ക്രിസ്തു നമ്മുടെ മനസ്സിൽ ജനിക്കണം. അങ്ങനെയാകുമ്പോൾ നമ്മുടെ ഈ വർഷത്തെ ക്രിസ്തുമസ്സ് ആഘോഷം ഫലപ്രാപ്തിയിലെത്തും. ക്രിസ്തുമസ്സ് ആരാധനയിൽ കൂട്ടുകാർ തീർച്ചയായും പങ്കെടുക്കണം. ക്രിസ്തു ജനിച്ച ജീവിതവുമായി നമുക്ക് പുതുവൽസരത്തെ എതിരേൽക്കാം.

**വേദപുസ്തക കഥാപാത്രങ്ങൾ**

### നോഹ

ലാമെക്കിന്റെ മകനാണ് നോഹ. ഭൂമിയിൽ മനുഷ്യരുടെ ദുഷ്ടത പെരുകിയപ്പോൾ ദൈവം ഭൂമിയെ നശിപ്പിക്കുവാൻ തീരുമാനിച്ചു. ആ അവസരത്തിൽ ദൈവം ഭൂമിയോട് കൃപ കാണിച്ചത് നോഹയിൽക്കൂടിയായിരുന്നു. ഉൽപ്പത്തിപുസ്തകം 6:9–ൽ പറയുന്നത് 'നോഹ നീതിമാനും നിഷ്കളങ്കനുമായിരുന്നു. നോഹ ദൈവത്തോടുകൂടെ നടന്നു' അതായത് ഭൂമിയിൽ മനുഷ്യർ സാത്താനോടു കൂടെ നടന്നപ്പോൾ നോഹ അവരിൽ നിന്നു വ്യത്യസ്തനായി, ദൈവഭക്തനായി ജീവിച്ചു. ദൈവകല്പനപ്രകാരം നോഹ 'ഗോഫർ' മരം കൊണ്ട് പെട്ടകമുണ്ടാക്കി പെട്ടകത്തിന് മുന്നൂറ് മുഴം നീളവും, അൻപതുമുഴം വീതിയും മുപ്പതു മുഴം ഉയരവും ഉണ്ടായിരുന്നു. മനുഷ്യവർഗ്ഗത്തിൽനിന്ന് നോഹയുടെ കുടുംബത്തിലെ എട്ടുപേരും എല്ലാ ജാതി പക്ഷിമൃഗാദികളിൽ നിന്ന് ആണും പെണ്ണുമായി ഓരോന്നും പെട്ടകത്തിൽ കയറി പ്രളയത്തിൽനിന്ന് രക്ഷപെട്ടു. നോഹയുടെ മൂന്നു മക്കളുടെ പേര്. ശേം, ഹാം, യാഫെത്ത് എന്നാണ് ഭൂമിയിൽ ആദ്യം ലഹരിപിടിച്ച വ്യക്തിയും നോഹയാണ്–(ഉൽപത്തി 9:21). ഇനി ദൈവം ഭൂമിയെ പ്രളയം കൊണ്ട് നശിപ്പിക്കില്ല എന്ന് നോഹയുമായി ഉടമ്പടിയുണ്ടാക്കി. പ്രസ്തുത ഉടമ്പടിയുടെ അടയാളമാണ് മഴവില്ല്. നോഹയുടെ ആയുസ് തൊള്ളായിരത്തി അൻപതു വർഷമാണ്.

**ഗുണപാഠം**

"അച്ഛാ പ്ലീസ് നാളെ എന്റെയൊപ്പം വന്ന് അവനെതിരേ ഒരു പരാതി കൊടുക്കണം. അവനെക്കൊണ്ട് ഭയങ്കര ശല്യമാണ്. ഒന്നു വരണം...." അബീഷിന്റെ നിർബ്ബന്ധത്തിന് അച്ഛൻ നടുങ്ങിക്കൊണ്ട് പറഞ്ഞു. ഒരു കാര്യം ചെയ്യാം ആ സ്ക്കൂൾ ക്ലാർക്കിനെ എനിക്കറിയാം ഞാനയാളോട് ഒന്നു വിളിച്ചു പറയാം.

സ്ക്കൂൾ ക്ലാർക്കിനു ഫോൺ ചെയ്ത ശേഷം അച്ഛൻ പൊട്ടിച്ചിരിക്കുകയാണ്. അമ്മയും അനിയത്തി അമ്മുക്കുട്ടിയുമൊക്കെ അപ്പോഴേക്കും ചുറ്റും കൂടിക്കഴിഞ്ഞു. അച്ഛൻ ചിരി നിറുത്തുന്ന മട്ടില്ല. അവന് നേരിയ അരിശം തോന്നി ഇതെന്താണപ്പാ....?

"മോനേ കുട്ടാ.... ചിരിയോടെ അച്ഛൻ തുടർന്നു. സ്ക്കൂൾ ക്ലാർക്കിന്റെ ഷർട്ടിന്റെ കോളറിൽ കയറിപ്പിടിച്ചതിന് അയാൾ ഇന്നൊരു പരാതി കൊടുക്കാൻ പോവുകയാണ് മാനേജ്മെന്റിന്. അയാളു പറഞ്ഞു നമുക്കൊരുമിച്ചു കൊടുക്കാമെന്ന് ഞാൻ പറഞ്ഞു തല്ക്കാലം വേണ്ടെന്ന്. മോനിങ്ങു വന്നേ.."

അബീഷിനെ കെട്ടിപ്പിടിച്ചു ഉമ്മ നല്കി അച്ഛൻ തുടർന്നു. "നമ്മുടെ വേദഗ്രന്ഥങ്ങളും പുരാണ പുണ്യ പുരുഷന്മാരും നമ്മെ പഠിപ്പിച്ച വലിയ പാഠമാണ് 'സുഹൃദ് ബന്ധം'. രാമായണത്തിലേയും, മഹാഭാരതത്തിലെയും കഥകൾ അച്ഛൻ പറഞ്ഞു തന്നിട്ടില്ലേ. വി. വേദപുസ്തകത്തിലും പറയുന്നുണ്ട് "പാപികളുടെ വഴിയിൽ നില്ക്കരുതെന്ന്." മോൻ അങ്ങനെയുള്ള കൂട്ടിൽപ്പെടാതെ സൂക്ഷിച്ചാൽ മതി. അവരോട് ദൈവം ചോദിച്ചോളും".

"അവനും വലിയ പള്ളിക്കാരനാണച്ഛാ" അവരുടെ പള്ളിയിൽ കുറുബാന ചൊല്ലുന്നിടത്ത് കുപ്പായമിട്ട് കയറുന്നവനാണെന്നാ പറയുന്നത്. അവരൊക്കെ ദൈവത്തിന്റെ അടുത്ത ആളുകളല്ലേ.... എന്റെ മുതുക് പോയതു മിച്ചം.

"അയ്യേ.... കുട്ടൻ പിണങ്ങിയോ"

അമ്മ ഇടപെട്ടു "നാമൊക്കെ ദൈവത്തിന്റെ ആളുകളല്ലേ അമ്മക്ക് കുട്ടനും മോളുവും ഒരുപോലെയല്ലേ പിണക്കം കളഞ്ഞ് വാ.. നമുക്ക് കുളിച്ചു ദീപം വയ്ക്കാൻ നേരമായി. കൊച്ചുണ്ണീം, മാനേജ്മെന്റും, വേസ്റ്റു കുഴിയും, മുതുകും ക്ലാർക്കുമൊക്കെ പാട്ടിനു പോകട്ടെ.... അറ്റൻൻസ് രജിസ്റ്ററിലും, റാങ്ക് ലിസ്റ്റിലും മേൽ ഒന്നാമനല്ലേ. അമ്മയുടെ പതിവു നമ്പർ എറിച്ചു. പിണക്കം മറന്ന് അബീഷ് നമ്പർ:1 പതിയെ എഴുന്നേറ്റു അമ്മയുടെ വാലായി നടന്നു."

**തോമസ് പി. കൊട്ടാരക്കര**

## വചനപാത...

"നിങ്ങൾ ഓരോരുത്തനും താന്താന്റെ കൂട്ടുകാരനെ സൂക്ഷിച്ചു കൊൾവീൻ"

**യിര. 9:4**

പെണ്ണുമായി ഓരോന്നും പെട്ടകത്തിൽ കയറി പ്രളയത്തിൽനിന്ന് രക്ഷപെട്ടു. നോഹയുടെ മൂന്നു മക്കളുടെ പേര്. ശേം, ഹാം, യാഫെത്ത് എന്നാണ് ഭൂമിയിൽ ആദ്യം ലഹരിപിടിച്ച വ്യക്തിയും നോഹയാണ്-(ഉൽപത്തി 9:21). ഇനി ദൈവം ഭൂമിയെ പ്രളയം കൊണ്ട് നശിപ്പിക്കില്ല എന്ന് നോഹയുമായി ഉടമ്പടിയുണ്ടാക്കി. പ്രസ്തുത ഉടമ്പടിയുടെ അടയാളമാണ് മഴവില്ല്. നോഹയുടെ ആയുസ് തൊള്ളായിരത്തി അൻപതു വർഷമാണ്.

**ഗുണപാഠം**

സമൂഹം ദുഷ്ടതയിൽ ചരിച്ചാലും നോഹയെപ്പോലെ ദൈവഭക്തനാകണം. ദൈവിക കല്പനകൾക്ക് കാതോർക്കണം. നോഹയുടെ മേൽ ദൈവിക കൃപ വർഷിച്ചതുപോൽ കൂട്ടുകാരുടെ മേലും ദൈവീക കൃപ ലഭിക്കും.

സ്നേഹപൂർവ്വം,

**നിങ്ങളുടെ തരകൻ ശെമ്മാശ്ശൻ, തേവലക്കര**

## കൂട്ടുകാരുടെ രചനകൾ



Sibin Sabu George
IV, O.S.S.A.E., Aluva


Subin Joy Varghese
(10 Yrs.)


Jacob Koshy T.
Thundathil



## ബുദ്ധിമാൻ



# വായനക്കാരുടെ കത്തുകൾ

## എരുത്തിക്കൽ മർക്കോസ് കത്തനാർ

എരുത്തിക്കൽ മർക്കോസ് കത്തനാർ വിവാഹിതനായിരുന്നു. ഇപ്പോഴത്തെ കോറെപ്പിസ്ക്കോപ്പയുടെ പിതാമഹൻ. പലയിടത്തും ആവർത്തിച്ചുകാണുന്നത് ഒക്ടോ. ലക്കത്തിൽ (പേജ് 16) വീണ്ടും കണ്ടതുകൊണ്ടാണ് എഴുതുന്നത്. മെത്രാൻ സ്ഥാനത്തേക്ക് പരിഗണിക്കപ്പെട്ടത് എരുത്തിക്കൽ ദാനിയേൽ കത്തനാർ (പിന്നീട് കോറി) എന്ന സന്യാസ വൈദികൻ ആയിരുന്നു. മർക്കോസ് കത്തനാർ ഉൾപ്പെടെ പന്ത്രണ്ടോ മറ്റോ ആയിരുന്നു. "എരുത്തിക്കൽ ബാവാ" എന്നറിയപ്പെട്ടിരുന്ന വൈദികന് മക്കൾ. പുന്നത്ര മാർ ദീവന്നാസിയോസിന്റെ ഭാഗിനേയനായിരുന്നു "ബാവാ." ബാവായുടെ രണ്ട് മക്കൾ വൈദികർ. ഇളയ വൈദികൻ ബാവായുടെ ഭക്തശിരോമണിയായ കൊച്ചപ്പന്റെ പേരാണ് പൊങ്ങി വന്നത്. അദ്ദേഹം വിസമ്മതിക്കയായിരുന്നു. നറുക്കെടുപ്പിൽ ആ പേര് ഉണ്ടായിരുന്നതായി രേഖ ഉണ്ടെങ്കിൽ അത് സ്ഥാനാർത്ഥിയാവാൻ വിസമ്മതിച്ച ആളോടുള്ള ബഹുമാനം കൊണ്ട് ആരെങ്കിലും ചേർത്തതാവണം.

പ്രാർത്ഥനയും നോമ്പും ആയി ഒതുങ്ങിക്കഴിഞ്ഞ ഈ ദാനിയേൽ കത്തനാർ വിശുദ്ധനായി പരിഗണിക്കപ്പെട്ടു. ബാവായുടെ കൊച്ചുമക്കൾ (എന്റെ മാതാമഹി ഉൾപ്പെടെ) ഇദ്ദേഹത്തിന്റെ മധ്യസ്ഥതയിൽ അഭയം പ്രാപിച്ചുവന്നു. മകൾക്ക് മക്കളില്ലാതെ വന്നപ്പോൾ എന്റെ മാതാമഹി "ദാനിയേൽ വല്യപ്പന്റെ" പേരിടാമെന്ന് നേർന്ന് മൂന്ന് വർഷം നോമ്പു നോറ്റതിനെ തുടർന്നാണ് ഞാൻ ജനിച്ചത്. ദൈവവേലയ്ക്കും നേർന്നു. (അത് സഭയിൽ ഊരാക്കുടുക്കായി, അല്ലേ!!!) മർക്കോസുമാർ ധാരാളം ഉണ്ട് എരുത്തിക്കൽ. അവിവാഹിതന്റെ പേര് ആ കുടുംബത്തിൽ ഒരാൾക്ക് മാത്രം. പിന്നെ എനിക്കും എന്റെ കൊച്ചുമകനും.

**ദാനിയൽ ബാബു പോൾ**

●

## പേടകം....

2004 ഓഗസ്റ്റ് ലക്കം 15–ാം പുറത്ത് ഫാ. പി. പി. ഗീവർഗീസ് പാമ്പാടി എഴുതിയിട്ടുള്ള കവിതയിൽ "പേടകം അടക്കിയില്ലാരു മൂഴിയിൽ" എന്ന് എഴുതിയിരിക്കുന്നതിനേക്കുറിച്ച് സംശയം ഒരാൾ എന്നോടു എഴുതി ചോദിച്ചിരിക്കുന്നു. സത്യം ഇതാണ്– ഞാൻ മാതാവിന്റെ 50 പടികളുള്ള ഭൂമിക്കടിയിലെ കബർ ഗുഹയിൽ ഇറങ്ങി പ്രാർത്ഥിച്ചതാണ് കുർബാന അർപ്പിക്കാനുള്ള ത്രോണോസുകളും അതിലുണ്ട്–മരിച്ചു കബറടക്കാതെ സ്വർഗ്ഗാരോഹണമില്ല –ആ കബറിൽ നിന്നും ആരോഹണം ചെയ്ത മാതാവിനെയാണ് തോമ്മാശ്ലീഹ കണ്ടതും. അല്ലാതെ മരണക്കിടക്കയിൽ നിന്നല്ല. ഗദ്സമനയിൽ കർത്താവ് ഇരുന്നു പ്രാർത്ഥിച്ച സ്ഥലത്തിനടുത്താണ് ഈ ഗുഹ.

പേടകമാകുന്ന മാതാവിനെ ലോകത്താരും അടക്കിയില്ല എന്ന അബദ്ധരേഖ തിരുത്തി പ്രസിദ്ധപ്പെടുത്തണമെന്ന ഭ്യർത്ഥിക്കുന്നു.

**വെരി. റവ. സിറിൽ റമ്പാൻ**

●

ലേഖനം

# ആരാധനാ വർഷവും മാറാനായ പെരുന്നാളുകളും

ഫാ. ജോർജ്ജ് പുലിക്കോട്ടിൽ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധനാ വർഷത്തിന്റെ ക്രമീകരണത്തെക്കുറിച്ചും ആണ്ടടക്കമുള്ള മാറാനായപ്പെരുന്നാളുകളെക്കുറിച്ചും വ്യക്തമായ അറിവ് വിശ്വാസികളിൽ ഉണ്ടാകുന്നത് അവരുടെ ആരാധനാ-ജീവിതത്തിന് കൂടുതൽ പ്രയോജനപ്പെടുമെന്ന ചിന്തയോടെ ആ വിഷയത്തിലേക്ക് ഒരു ലഘു പ്രവേശിക എന്നോണമാണ് ഈ ലേഖനം പ്രസിദ്ധീകരിക്കുന്നത്.

നമ്മുടെ രക്ഷിതാവും കർത്താവുമായ യേശുമിശിഹായുടെ ഈ ലോകവ്യാപാരത്തെ കേന്ദ്രീകരിച്ചുകൊണ്ട് അതിനെ ധ്യാനിപ്പാനും അതിൽ നിന്ന് പഠിപ്പാനും ഉതകുമാറുള്ള ഒരു ആരാധന സംവിധാനമാണ് പൗരസ്ത്യ ഓർത്തഡോക്സ് സഭ വിഭാവനം ചെയ്തിരിക്കുന്നത്. അതുകൊണ്ടുതന്നെ കർത്താവിന്റെ ജനന പെരുന്നാളിനോട് അനുബന്ധിച്ചുള്ള കാര്യങ്ങളിൽ തുടങ്ങി കർത്തൃ സംഭവത്തിലൂടെ (The Christ Event) മുന്നോട്ടു പോയി സ്വർഗ്ഗാരോഹണത്തിലും പെന്തിക്കോസ്തിയിലും എത്തി സഭയുടെ ആദ്യകാല ചരിത്രത്തിലൂടെ (ഉദാ: സ്ലീബാ പെരുന്നാൾ) സഞ്ചരിച്ച് കർത്താവിന്റെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുന്ന ഒരു പദ്ധതിയായിട്ടാണ് ഒരോ ആരാധന വർഷവും സഭ ക്രമപ്പെടുത്തിയിരിക്കുന്നത്.

**കർത്താവിന്റെ ജനന പെരുന്നാളിനോട് അനുബന്ധിച്ചുള്ള കാര്യങ്ങളിൽ തുടങ്ങി കർത്തൃ സംഭവത്തിലൂടെ (The Christ Event) മുന്നോട്ടു പോയി സ്വർഗ്ഗാരോഹണത്തിലും പെന്തിക്കോസ്തിയിലും എത്തി സഭയുടെ ആദ്യകാല ചരിത്രത്തിലൂടെ (ഉദാ: സ്ലീബാ പെരുന്നാൾ) സഞ്ചരിച്ച് കർത്താവിന്റെ രണ്ടാമത്തെ വരവിനായി കാത്തിരിക്കുന്ന ഒരു പദ്ധതിയായിട്ടാണ് ഒരോ ആരാധന വർഷവും സഭ ക്രമപ്പെടുത്തിയിരിക്കുന്നത്.**

ആണ്ടടക്കമുള്ള അമ്പത്തിരണ്ട് ആഴ്ചകളെയും അവയിലെ ഓരോ ദിവസങ്ങളെയും ഓരോ യാമങ്ങളെയും ഈ പദ്ധതിയിൽ ഉൾക്കൊണ്ടുള്ള ശാസ്ത്രീയ സംവിധാനത്തിലൂടെയാണ് പിതാക്കന്മാർ ഈ ക്രമീകരണം നടപ്പാക്കിയിരിക്കുന്നത്. ഏഴു മുതൽ പത്തോ ചിലപ്പോൾ അതിൽ കൂടുതലോ ആഴ്ചകൾ ഉള്ള ആറു പ്രധാന കാലങ്ങളായി ആരാധന വർഷത്തെ ചിട്ടപ്പെടുത്തിയിരിക്കുന്നു. (മറ്റുതരത്തിലുള്ള- രണ്ടു കാലം, ഏഴുകാലം-രീതികളും കാണുന്നുണ്ടെങ്കിലും കുടുതൽ സ്വീകാര്യമായി കാണുന്നത് സ്വീകരിച്ചിരിക്കുന്നു.)

പൗരസ്ത്യ ആരാധനയുടെ ബൃഹത്തും എന്നാൽ സുഗ്രാഹ്യവുമായ ഒരു അനുഷ്ഠാനശാസ്ത്രവും (Liturgical Rubrics) അതിൻ പ്രകാരമുള്ള വേദപഠന സംവിധാനവും (Lexicon) സംഗീത നിയമങ്ങളും (എക്കാറി ഉണ്ടെന്ന് മനസ്സിലാക്കിയിരിക്കണം. ഈ നിയമങ്ങളുടെ അടിസ്ഥാനത്തിലുള്ള വിധി പ്രകാരമാണ് കാനോനിക ആരാധന നടത്തപ്പെടുന്നത്. മല്പാന്മാരുടെ കീഴിൽ ഈ ക്രമീകരണത്തെക്കുറിച്ച് പഠിച്ചിട്ടുള്ളവർക്കു മാത്രമേ സഭയുടെ കാനോനിക ആരാധനയ്ക്ക് നേതൃത്വം നൽകുവാൻ സാധിക്കൂ. (വൈദീക അഭ്യസനത്തിലെ ഒരു ഐച്ഛിക വിഷയം ഇതാണെന്ന് അറിയാമല്ലോ). പെങ്കീസാ നമസ്ക്കാരവും (ആണ്ടടക്കമുള്ള പെരുന്നാൾ ക്രമം) കാനോനിക നമസ്ക്കാരവും ചേരുന്ന ഈ സംവിധാനത്തിന് നേതൃത്വം കൊടുക്കുവാനുള്ള വൈദീകർ ഇല്ലാത്ത സാഹചര്യങ്ങളിൽ ഭവനങ്ങളിൽ ഉപയോഗിക്കുവാനായി ഒരു ശ്ഹീമോ (സാധാരണ) നമസ്ക്കാരക്രമം, അടക്കമുള്ള പെരുന്നാൾ നമസ്ക്കാരവും സന്ദർഭോചിത പ്രാർത്ഥനകളും ചേർത്ത് പ്രാർത്ഥനാക്രമം (പാമ്പാക്കുട നമസ്ക്കാരം) എന്നപേരിൽ പ്രസിദ്ധീകരിച്ചുവരുന്നത് വിശ്വാസികൾക്ക് വലിയ അനുഗ്രഹമാണ്. പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ സാധാരണ വിശ്വാസിക്ക് ആവശ്യമായ എല്ലാ പ്രാർത്ഥനകളും ഈ പുസ്തകത്തിൽ ഉൾപ്പെട്ടിരിക്കുന്നതിനാലും ആരാധന സംവിധാനത്തെക്കുറിച്ചുള്ള വ്യക്തമായ അറിവു ലഭിക്കുമെന്നതിനാലും ആണ്ടടക്കമുള്ള പെരുന്നാൾ പട്ടിക ഉൾപ്പെടുത്തിയിട്ടുള്ളതിനാലും ഈ പുസ്തകത്തിന്റെ ഓരോ കോപ്പി നമ്മുടെ ഭവനങ്ങളിൽ ഉണ്ടാകുന്നത് ഏറ്റവും പ്രയോജനകരമായിരിക്കും.

നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള എട്ട് ആഴ്ചകൾ ഉൾപ്പെടുത്തിക്കൊണ്ടാണ് ആരാധനാ വർഷത്തിലെ ഒന്നാംകാലം ആരംഭിക്കുന്നത്. കൂദോസ് ഈത്തോ അഥവാ സഭയുടെ ശുദ്ധീകരണപെരുന്നാളിലാണ് ആരാധനാവർഷം തുടങ്ങുന്നത്. ഇത് ഒക്ടോബർ അവസാന ഞായറാഴ്ചയോ അല്ലെങ്കിൽ നവംബർ ആദ്യ ഞായറാഴ്ചയോ ആയി വരും. ശുദ്ധീകരിക്കപ്പെട്ട സഭ, വർഷാരംഭത്തിൽ പുനഃപ്രതിഷ്ഠിക്കപ്പെടുന്നതാണ് രണ്ടാമത്തെ ആഴ്ചയായ ഹൂദോസ് ഈത്തോ-സഭാ പ്രതിഷ്ഠ. തുടർന്നുള്ള ആഴ്ചകളിൽ വചനിപ്പു മുതൽ യൽദോ വരെയുള്ള എല്ലാ സംഭവങ്ങളും ഒന്നാം കാലത്തെ ധ്യാനത്തിനും പഠനത്തിനും വരുന്നു. സൃഷ്ടിയുടെ ആരംഭം മുതൽ ക്രിസ്തുവിന്റെ ജനനം വരെയുള്ള ഉല്പത്തി ചരിത്രവും ക്രിസ്തുവിന്റെ വംശാവലി ചരിത്രവും എല്ലാം ഉൾപ്പെടുന്ന ഈ കാലത്തെ പ്രാരംഭകാലം, യൽദോയുടെ മുമ്പുള്ള കാലം എന്നൊക്കെ വിളിക്കാം. ആരാധന വർഷത്തിലെ ഒന്നാമത്തെ നോമ്പുകാലമായ യൽദോ നോമ്പും-കർത്താവിന്റെ തിരുജനനത്തെ സ്വീകരിപ്പാനുള്ള ഒരുക്കത്തിന്റെയും സന്നദ്ധതയുടെയും നോമ്പ് - ഈ കാലത്താണ് (ഡിസംബർ 1-25) എന്ന് ഓർക്കണം.

യൽദോപ്പെരുന്നാൾ മുതൽ വലിയ നോമ്പാരംഭം വരെയാണ് രണ്ടാം കാലം. കർത്താവിന്റെ ജനനം, ചേലാകർമ്മം, മാമോദീസാ, ദേവാലയ പ്രവേശനം എന്നിങ്ങനെ അനവധി മാറാനായ പെരുന്നാളുകളും (മോറാൻ=നമ്മുടെ കർത്താവ്-കർത്താവിന്റെ പെരുന്നാളുകൾ) വി. ദൈവമാതാവിന്റെ പുകഴ്ച (ഡിസം. 26), ശിശുസഹദേന്മാർ (ഡിസം. 27) യോഹന്നാൻ മാംദാനായുടെയും (ജനു. 7) സ്തേപ്പാനോസ് സഹദായുടെയും ഓർമ്മ (ജനു. 8) തുടങ്ങി നമ്മുടെ കർത്താവിന്റെ ജനനവും ജീവിതവുമായി ബന്ധപ്പെട്ടു നില്ക്കുന്ന അനേകം വിശുദ്ധരുടെ പെരുന്നാളുകൾ അനുഷ്ഠിക്കുന്ന ഈ കാലഘട്ടത്തിൽ തന്നെയാണ് അനുതാപത്തിന്റെ പ്രത്യേക നോമ്പായ മൂന്നു നോമ്പും (നിനുവാനോമ്പും) നാം ആചരിക്കുന്നത്. ഇങ്ങനെ ക്രിസ്തുവിൽ ശുദ്ധീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെട്ട് മാമോദീസാ ഏറ്റ സഭ പൂർണ്ണ അനുതാപത്തോടെ വാങ്ങിപ്പോയ പിതാക്കന്മാരുടെയും സഹോദരങ്ങളുടെയും കൂടെ ഒന്നുചേർന്ന് നമ്മുടെ കർത്താവിന്റെ പരസ്യ ശുശ്രൂഷയിലേക്കും രക്ഷാകരമായ നോമ്പിലേക്കും കഷ്ടാനുഭവത്തിലേക്കും തയ്യാറെടുക്കുന്നതാണ് രണ്ടാം കാലത്തിന്റെ പ്രത്യേകത. നിനുവാനോമ്പിന് പ്രത്യേക പ്രാർത്ഥനാക്രമവും ഏറ്റവും നിഷ്ഠയുള്ള ഉപവാസവും ഉണ്ടെന്ന കാര്യവും മറക്കരുത്.

കർത്താവിന്റെ പരസ്യശുശ്രൂഷയെ പ്രത്യേകം ധ്യാനിക്കുന്ന കാലമാണ് മൂന്നാംകാലം. കനാവിലെ കല്യാണവിരുന്നിൽ വച്ച് താൻ കാണിക്കുന്ന ആദ്യ അടയാളം മുതൽ ക്രൂശിലെ യാഗത്താൽ മരണത്തെ കൊന്ന് പാതാളത്തിൽ സുവിശേഷം അറിയിച്ച് ഉയിർപ്പിന്റെ സാക്ഷ്യത്തിനായി വിശ്വാസികളെ ക്ഷണിക്കുകയും ഒരുക്കുകയും ചെയ്യുന്ന ഈ കാലം പൂർണ്ണനോമ്പിന്റെയും ഉപവാസത്തിന്റെയും കാലം കൂടെയാണ്. വലിയ നോമ്പും ഹാശാ ആഴ്ചയും ഉൾപ്പെടുന്ന ഈ കാലഘട്ടത്തിൽ അവ രണ്ടിനും പ്രത്യേകം പ്രാർത്ഥനാ ക്രമങ്ങളും 40 കുമ്പിടൽ പോലുള്ള നിഷ്ഠകളും ഉള്ളതിനാൽ അവയൊക്കെയും ആലസ്യംകൂടാതെ നടത്തിയിരിക്കണം. പാതിനോമ്പ്, നാല്പതാം വെള്ളി, ഊശാന പെരുന്നാൾ, പെസഹാ പെരുന്നാൾ, വലിയ വെള്ളി, അറിയിപ്പു ശനി എന്നിങ്ങനെ അനേകം കർത്തൃ ദിനങ്ങളും പെരുന്നാളുകളും ഉൾപ്പെടുന്ന ആരാധനാ ജീവിതത്തിൽ അതീവ പ്രാധാന്യം അർഹിക്കുന്ന ഒരു കാലഘട്ടമാണിത്.

ഉയിർപ്പുമുതൽ പെന്തിക്കോസ്തി പെരുന്നാൾ വരെയുള്ള കാലമാണ് തുടർന്നു വരുന്നത്. കൃംതായിൽ തുടങ്ങുന്ന ആ ആഴ്ച മുഴുവൻ ഹേവോറൊ (വെൺമ) ദിനങ്ങൾ ആയി ആഘോഷിക്കുന്നു. പുതുഞായറാഴ്ച, സ്വർഗ്ഗാരോഹണപെരുന്നാൾ, കാത്തിരിപ്പിന്റെ നാളുകൾ (സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി വരെയുള്ള പത്തു ദിനങ്ങൾ പ. ആത്മ അഭിഷേകത്തിനായി വി. ശ്ലീഹന്മാർ കാത്തിരുന്നതിനെ സൂചിപ്പിക്കുന്നു) എന്നിവ ഉൾപ്പെടുന്ന ഈ കാലത്ത് ഉയിർപ്പിന്റെ സന്ദേശം (സുവാർത്ത) ലോകത്തെ അറിയിക്കുക എന്നതാണ് വിശ്വാസിയുടെ പ്രധാന ദൗത്യം. 'മണവാളൻ കൂടെയുള്ളകാലം' എന്ന വിവക്ഷയിൽ ഈ കാലത്ത് നോമ്പ്, ഉപവാസം മുട്ടുകുത്തൽ എന്നിവ നടത്തുവാൻ പാടില്ലാത്തതാകുന്നു. ("പെന്തിക്കോസ്തിൻ നാൾ വരെ നാം പ്രണമിക്കാറില്ലർത്ഥനയിൽ") സന്തോഷത്തിന്റെയും സുവാർത്തയുടെയും ഈ കാലത്തെ ഉയിർപ്പുകാലം എന്നുതന്നെ വിളിക്കുന്നു.

പെന്തിക്കോസ്തി മുതൽ സ്ലീബാ പെരുന്നാൾ (സെപ്തം. 14) വരെയുള്ള അഞ്ചാം കാലത്തെ പെന്തിക്കോസ്തി കാലമെന്ന് പൊതുവെ വിളിക്കുന്നു. പെന്തിക്കോസ്തിയിൽ (അമ്പതാം ദിവസം) തുടങ്ങി സ്വർണ്ണ വെള്ളിയാഴ്ചയിലൂടെ വ്യാപരിച്ച് ലോകത്തിന്റെ അറ്റത്തോളം വി. സഭയുടെ വളർച്ച. പ.

ആത്മാവിൽ സംഭവിക്കുന്നതും ആദ്യകാല ക്രൈസ്തവ സാക്ഷ്യങ്ങളും സഹദാമരണങ്ങളും നിറഞ്ഞു നില്ക്കുന്ന ഒരു കാലമാണിത്. ശ്ലീഹാനോമ്പും (ജൂൺ 16–29) വി. ദൈവമാതാവിന്റെ ശൂനോയോ (വാങ്ങിപ്പ്) നോമ്പും (ആഗസ്റ്റ് 1–15) ഈ കാലത്തിന്റെ പ്രത്യേകതകളാണ്. ക്രൈസ്തവ സാക്ഷ്യവും സുവിശേഷവും ലോകത്ത് വ്യാപരിപ്പിക്കുവാനുള്ള ദൗത്യം സഭ ഒന്നായി ഏറ്റെടുക്കുവാൻ ഈ കാലം നമ്മേ പഠിപ്പിക്കുന്നു.

സ്ലീബാ പെരുന്നാൾ മുതൽ കൂദോശ് ഈത്തോവരെയുള്ള അവസാന കാലത്തെ കേന്ദ്ര ചിന്ത നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവും അന്ത്യ ന്യായവിധിയും യുഗാന്ത്യ സംഭവങ്ങളുമെല്ലാമാണ്. വിശ്വാസികളെ പുനരുത്ഥാന വിശ്വാസവും ക്രൈസ്തവ പ്രത്യാശയും ഒക്കെ പഠിപ്പിക്കുവാനുതകുന്ന വേദവായനഭാഗങ്ങളും ആരാധന ക്രമങ്ങളുമാണ് ഈ കാലത്ത് ഉൾപ്പെടുത്തിയിരിക്കുന്നത്.

ചുരുക്കത്തിൽ സൃഷ്ടിയുടെ ആരംഭം മുതൽ ക്രിസ്തുവിൽ വളർന്ന് യുഗാന്ത്യത്തിൽ 'എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ....' എന്ന ക്രിസ്തുവിന്റെ നിത്യതയിലേക്കുള്ള ക്ഷണവും സ്വീകരണവും പ്രാപിപ്പാൻ വിശ്വാസിയെ ഒരുക്കുന്ന മനോഹരവും അർത്ഥസംപുഷ്ടവുമായ ഒരു ആരാധന സംവിധാനമാണ് പൗരസ്ത്യസഭ ക്രമീകരിച്ച് നടപ്പാക്കിയിരിക്കുന്നത് എന്നു കാണാം.

ആണ്ടടക്കമുള്ള ഈ പൊതു ക്രമീകരണത്തിന്റെ അടിസ്ഥാനത്തിൽ ഒരോ ആഴ്ചവട്ടത്തിനും അതിലെ ഒരോ ദിനങ്ങൾക്കും യാമങ്ങൾക്കും പ്രാർത്ഥനാ വിഷയങ്ങൾ ഉണ്ട് എന്ന് സൂചിപ്പിച്ചിരുന്നുവല്ലൊ. ആഴ്ചവട്ടത്തിന്റെ ഒന്നാം നാളായ ഞായറാഴ്ചകൾ എല്ലാം നമ്മുടെ കർത്താവിന്റെ ഉയർപ്പു പെരുന്നാളിനെ (ക്യംതാ) സാക്ഷിക്കുകയും വിളംബരം ചെയ്യുകയും ചെയ്യുന്ന പെരുന്നാൾ (പെരിയനാൾ അഥവാ വലിയ ദിവസം) ദിനങ്ങൾ ആണെന്ന് ഓർത്തിരിക്കണം. ഇവ മാറാനായപ്പെരുന്നാളുകൾ ആയതിനാൽ ഞായറാഴ്ച വി. കുർബ്ബാന സംബന്ധം സഭ നിർബന്ധമാക്കിയിരിക്കുന്നു. പെരുന്നാൾ ദിനങ്ങളായതിനാൽ ഞായറാഴ്ച നമസ്ക്കാരത്തിൽ കുമ്പിടുവാൻ പാടുള്ളതല്ല. മറ്റു ദിവസങ്ങളിൽ പെരുന്നാളുകൾ അല്ലാത്ത അവസരങ്ങളിലെല്ലാം നമസ്ക്കാര സമയത്ത് പുസ്തകങ്ങളിൽ നിർദ്ദേശിക്കുന്നതുപോലെ കുമ്പിട്ടു പ്രാർത്ഥിക്കുവാൻ ഉദ്ദേശിച്ചിരിക്കുന്നു.

തിങ്കൾ, ചൊവ്വാ ദിവസങ്ങൾ അനുതാപത്തിന്റെ ദിനങ്ങളായി വേർതിരിച്ചിരിക്കുന്നതിനാൽ പ്രാർത്ഥനകളിൽ അനുതാപത്തിന് പ്രാമുഖ്യം നൽകിയിരിക്കുന്നു. ബുധനാഴ്ച ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥതയാണ് പ്രധാനചിന്ത. വ്യാഴം രക്തസാക്ഷികളെയും പരിശുദ്ധന്മാരെയും പൊതുവെ ഓർക്കുന്ന ദിനമാണ് വെള്ളിയാഴ്ചകൾ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിന്റെ അനുസ്മരണയും വി. സ്ലീബായുടെ ദിനവുമായി ഗണിക്കുന്നു. അവസാനദിനമായ ശനിയാഴ്ച എല്ലാ വാങ്ങിപ്പോയവരെയും ഓർത്തു പ്രാർത്ഥിക്കുന്ന ദിനങ്ങളാണ്. ബുധൻ, വെള്ളി ദിവസങ്ങൾ നോമ്പിന്റെയും ഉപവാസത്തിന്റെയും പ്രത്യേക ദിനങ്ങളായി സഭ കണക്കാക്കുന്നു. ശനി, ഞായർ ദിവസങ്ങളിൽ ഉപവാസം നിഷിധമാണെങ്കിലും കാനോനിക നോമ്പു കാലങ്ങളിൽ നോമ്പ് അനുഷ്ഠിക്കണം.

ആഴ്ചവട്ടത്തിന്റെ ക്രമീകരണം പോലെതന്നെ ഒരോ ദിവസത്തിന്റെ ഏഴുയാമങ്ങൾക്കും ആരാധന ക്രമീകരണം ഒരുക്കിയിട്ടുണ്ട്. എല്ലാവരുടെയും സൗകര്യത്തിനായി സാധാരണ ദിവസങ്ങളിൽ ഇതു രണ്ടും നേരമായും മൂന്നു നോമ്പിലും വലിയ നോമ്പിലും മൂന്നു നേരമായിട്ടും ക്രമീകരിച്ചിട്ടുണ്ട്. സന്ധ്യയിൽ തുടങ്ങുന്ന ദിവസങ്ങളായിട്ടാണ് ആരാധന ക്രമീകരിച്ചിട്ടുള്ളത് എന്നത് പ്രത്യേകം ഓർത്തിരിക്കണം. സന്ധ്യാ പ്രാർത്ഥനയുടെ പ്രധാന ധ്യാനചിന്ത അതാതു ദിവസത്തിന്റെ പ്രത്യേകതയായിരിക്കും. ഉദാഹരണത്തിന് ഞായർ–ഉയർപ്പ്, തിങ്കൾ–അനുതാപം ശനി–വാങ്ങിപ്പോയവർ. സൂത്താറ അഥവാ ശയന നമസ്ക്കാരത്തിന്റെ ചിന്ത എല്ലാ ദിവസവും അനുതാപമാണ്. ഉറങ്ങുന്നതിനുമുമ്പ് പൂർണ്ണ പാപബോധവും അനുതാപവും ഉണ്ടായി ദിവസത്തെ വിലയിരുത്തുവാനും തെറ്റുകൾ തിരുത്തി ജീവിതം മുന്നോട്ടു നയിക്കുവാനും ഇത് സഹായിക്കുന്നു. രാത്രി നമസ്ക്കാരത്തിൽ, അതാതു ദിവസത്തിന്റെ പ്രത്യേകതയോടൊപ്പം വി. ദൈവമാതാവിന്റെയും വിശുദ്ധന്മാരുടെയും ജീവിതം ധ്യാനിച്ച് ദൈവത്തെ മഹത്വപ്പെടുത്തുവാനുള്ള അവസരം ഒരുക്കിയിരിക്കുന്നു. പ്രഭാത നമസ്ക്കാരം പ്രഭാത സ്തുതിയും പുതുദിന ചിന്തകളും ദിവസത്തിന്റെ പ്രത്യേകതയും ഒത്തുചേരുന്ന സന്ദർഭങ്ങളാണ്. 3–ാം മണി നമസ്ക്കാരത്തിൽ ദിവസത്തിന്റെ പ്രത്യേകത അനുസ്മരിക്കപ്പെടുമ്പോൾ ഉച്ചനമസ്ക്കാരം എല്ലാ ദിവസവും നമ്മുടെ കർത്താവിന്റെ പീഢാനുഭവത്തെയും വി. മാതാവിന്റെ മദ്ധ്യസ്ഥതയെയും കുറിക്കുന്നു. ഒമ്പതാം മണി നമസ്ക്കാരം എല്ലാ ദിവസവും നമ്മുടെ വാങ്ങിപ്പോയവരെ ഓർത്തുള്ളതാണ്.

മേൽ വിവരിച്ച ആണ്ടടക്കമുള്ള സംവിധാനത്തിനും പുറമെ സഭാപിതാക്കന്മാരുടെ പെരുനാളുകൾ, വ്യക്തി ജീവിതത്തിലെ വി. കൂദാശകൾ, സന്ദർഭോചിത പ്രാർത്ഥനകൾ, ധ്യാനങ്ങൾ, ഇടവകയിലെ ആത്മീയ കൂട്ടായ്മകൾ എന്നിവയിലൂടെ ആരാധന ജീവിതത്തിൽ ആഴമായി വളരുവാനുള്ള അവസരം ഓരോ വിശ്വാസിക്കും ലഭ്യമായിരിക്കുന്നു. ഓരോ ആരാധനയും എങ്ങിനെ നടത്തണം എന്തൊക്കെ കാര്യങ്ങൾ ശ്രദ്ധിക്കണമെന്നുള്ള ആരാധനയുടെ അടിസ്ഥാന നിയമങ്ങൾ വി. കുർബ്ബാന ക്രമത്തിലും പ്രാർത്ഥന ക്രമത്തിലും പ്രതിപാദിച്ചിട്ടുള്ളത് ഹൃദിസ്ഥമാക്കി അതിൻ പ്രകാരം ആരാധനയിൽ ജീവിതവും ജീവിതം തന്നെ ആരാധനയുമായി രൂപാന്തരപ്പെടുത്തി ക്രിസ്തുവിന്റെ സജ്ജീവ സാക്ഷികളായി ലോകത്തെ സേവിക്കുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നതെന്നും അപ്പോഴാണ് "എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ..." എന്ന നിത്യജീവനിലേക്കുള്ള സ്വീകാര്യം നാം പ്രാപിക്കുന്നത് എന്നും ഓർത്ത് സഭയുടെ ആരാധന ജീവിതത്തിൽ നിഷ്ഠയോടെ വളരുവാൻ വിശ്വാസികൾക്ക് ശക്തി ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# ബൈബിൾ പദപ്രശ്നം 22

## വലത്തോട്ട്

1. നിന്ദ നീക്കാൻ കർത്താവ് കടാക്ഷിച്ചപ്പോൾ അഞ്ചുമാസം ഒളിച്ചു താമസിച്ചവൾ (5)
3. 'സർവശക്തനായ ദൈവം' എന്ന് അർഥം (പുറപ്പാട്) (5)
6. ശലോമോന്റെ സന്തതിക്ക് എതിരേ യഹോവ തെരഞ്ഞെടുത്തത് ആരെ? (6)
7. യഹോവയുടെ സന്നിധിയിൽ നിന്നു പുറപ്പെട്ട് കയീൻ പാർത്ത ദേശം (2)
8. നിറഞ്ഞവളായി പോയി ഒഴിഞ്ഞവളായി വന്നവൾ (3)
10. "ആ മനുഷ്യൻ നീ തന്നെ" പറഞ്ഞതാര്? (3)
11. നാഥാൻ പ്രവാചകൻ ശലോമോനെ വിളിച്ച പേര് (4)
12. യിപ്താഹിന്റെ പിതാവ് (4)
13. ദേവദാരുവിനു പേരുകേട്ട സ്ഥലം (4)
16. യോശുവയുടെ മരണശേഷം യിസ്രായേൽ ജനം ആദ്യം തോൽപിച്ച രാജാവ് (6)

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | 2 | | | 3 | | | | 4 |
| | 5 | | 6 | | | | | | |
| | | | | 7 | | 8 | | 9 | |
| 10 | | | | | | 11 | | | |
| 12 | | | | | 13 | 14 | | | 15 |
| 16 | | | 17 | | | 18 | | | |
| | 19 | | | | 20 | | | | |
| | 21 | 22 | | | 23 | | 24 | | |
| 25 | | | | 26 | | | | 27 | |
| | 28 | | | | | 29 | | | |

18. ന്യായാധിപനായ തോലായെ അടക്കിയ സ്ഥലം (3)
19. പൗരോഹിത്യത്തിൽ നിന്ന് ശലോമോൻ നീക്കിയ ആൾ (4)
20. ആട്ടിൻ തൊഴുത്തിൽ കള്ളനും സഭയിൽ വിമതസ്ഥാനികളും കടന്നു വരുന്ന സ്ഥലം (5)
22. ആര് ഗർഭം ധരിച്ചുണ്ടാകുന്ന മകനെ ഇമ്മാനുവേൽ എന്നു വിളിക്കുമെന്നാണ് യെശയ്യാവ് പറഞ്ഞത്? (3)
23. "വിശ്വാസികൾ തമ്മിൽ ഇത് ഉണ്ടാകുമെന്നത് കേവലം പോരായ്മയാകുന്നു"–പൗലോസ് പറഞ്ഞു. എന്ത് ഉണ്ടാകുന്നത്? (4)
25. "പൗലോസേ, നിനക്കു ഭ്രാന്തുണ്ട്" പറഞ്ഞതാര്? (4)
26. മരിച്ച് നാലാം നാൾ ഉയിർപ്പിക്കപ്പെട്ടവൻ (3)
28. കുമ്പസാരത്തിന്റെ ഉദ്ദേശ്യം (5)
29. 'വിശുദ്ധം' എന്ന് അർഥം. മഞ്ഞു നിറഞ്ഞ ഒരു പർവതം (4)

## താഴോട്ട്

1. "നീ എന്തിനു കരയുന്നു; എന്തിനു വ്യസനിക്കുന്നു; എന്തിനു പട്ടിണി കിടക്കുന്നു?" ചോദിച്ചതാര്? (4)
2. ഗുണദോഷങ്ങൾ തിരിച്ചറിയാൻ വിവേകഹൃദയത്തിനായി പ്രാർത്ഥിച്ചവൻ (4)
3. യിരമ്യാവിനെ ചെളിക്കുഴിയിൽ നിന്നു കയറ്റിയ ആൾ (6)
4. ഹിൽക്കീയാവ് പുരോഹിതന്റെ മകനായ പ്രവാചകൻ (4)
5. കൂശ്യസേനയ്ക്കുനേരെ ആസാരാജാവ് പടയെ നിരത്തിയ താഴ്‌വര (3)
6. അഹരോന്റെ അമ്മ (4)
7. നെഹമ്യാവിന് എതിരുനിന്ന പ്രവാചകി (3)
9. യിത്രോപുരോഹിതന്റെ ദേശം (3)
14. കാളക്കുറ്റന്മാർക്ക് പേരുകേട്ട സ്ഥലം (3)
15. നയമായുടെ ആങ്ങള (6)
16. ദാവീദിന്റെ മന്ത്രി; പിന്നീട് ശത്രു; ഒടുവിൽ തൂങ്ങി മരിച്ചു (5)
17. യോഹന്നാൻ സ്നാനം കഴിപ്പിച്ച സ്ഥലം (3)
21. 'കാവൽമാടം' എന്ന് അർഥം (3)
23. ദുഃഖം, പ്രയാസം എന്നൊക്കെ അർഥം. ഇതൊഴിവാക്കണേയെന്ന് ദാവീദ് പ്രാർത്ഥിക്കുന്നു. (3)
24. മകനുമായി മരുഭൂമിയിൽ അലഞ്ഞവൾ (3)
27. സമാധാനം എന്ന് അർഥം. (നമസ്കാരത്തിലും കുർബാനയിലും ഒട്ടേറെ തവണ) (2)

## പദപ്രശ്നം – 20 (ശരിയുത്തരം അയച്ചവർ)

വിജയികൾ:

1. ടി. എം. തോമസ്, നിരണം
2. അന്നമ്മ തോമസ്, നരിയാപുരം
3. ഡോ. ബിനി ഗ്രിഗറി പുന്നയൂർക്കുളം

4. ലിസി സാബു, വെൺപാല; 5. ഏലിയാമ്മ ഗീവർ, കുന്നംകുളം; 6. ഏലിയാമ്മ പോലോസ് ചെല്ലങ്കോട്; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ; 9. മറിയാമ്മ അലക്സാണ്ടർ, ചന്ദനപ്പള്ളി; 10. മറിയാമ്മ മാത്യു, കളമശേരി; 11. മറിയാമ്മ ജോൺ, പാമ്പാടി; 12. സാറാമ്മ തമ്പി, കോയമ്പത്തൂർ; 14. അന്നമ്മ മത്തായി, ആലുവ; 15. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി; 16. ലീലാമ്മ മാമ്മൻ, മാങ്ങാനം; 17. സുസമ്മ രാജൻ, കൊൽക്കത്ത; 18. ഓമന രാജൻ, ഹൈദരാബാദ്; 19. ഓമന ചാക്കോ, നിരണം; 20. എലിസബത്ത് മാത്യു, ഭുവനേശ്വർ; 21. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്; 22. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 23. റെയ്ച്ചൽ മത്തായിക്കുട്ടി, പുതുശേരി; 24. ലീലാ ചെറിയാൻ, ബാംഗ്ലൂർ; 25. ലാലി സാമുവൽ, ന്യൂഡെൽഹി; 26. ജെസി തോമസ്, പുനെ; 27. ഷിജി കെ. ജോർജ്ജ്, കണ്ണനല്ലൂർ; 28. സുനിത വർഗീസ്, കുന്നംകുളം; 29. വിനീത സിജോ, എറണാകുളം; 30. ബിനി ബോബൻ കുന്നംകുളം; 31. ആഷ്ലി എയ്ഞ്ചൽ എബ്രഹാം, അതിരുങ്കൽ; 32. രഞ്ജിനി റജി, കളമശേരി; 33. ടി. സി. മാത്തപ്പൻ, കുന്നംകുളം; 34. ഡെന്നി സി. അലക്സ്, നെടുമാവ്; 35. ജോൺ സി. ജോർജ്ജ്, മൈസൂർ.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ; വി. എ. തോമസ്, കറ്റാനം, ഏലിയാമ്മ വർഗീസ്, പെരിങ്ങര, ഏലിയാമ്മ സഖറിയ കൊൽക്കത്ത, ലൂസി അലക്സാണ്ടർ, ചെന്നൈ, ബീന സജി അടൂർ, ഡെയ്സി മാത്യു, നിരണം നടുവിൽ, മനു ജോയി അടൂർ, അന്നമ്മ ജോസഫ് വാഴൂർ.)

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-01-2005

## പദപ്രശ്നം – 20, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ത്ത | 2 ഷോ | ഫി | 3 ലോ | സ് | 4 നാ | 5 സീ | ർ | 6 ബോ | 7 പ |
| 8 റോ | ഹ | 9 മ | 10 ദെ | മെ | ത്രി | യോ | 11 സ് | ൽ | രി |
| 12 മ | ന്നാ | ര | ബാ | 13 യോ | 14 ദാ | ൻ | റേ | ബെ | ഹാ |
| ർ | ൻ | 15 ത്താ | ർ | ശീ | ശ് | 16 അ | ഹം | 17 ബൂ | 18 സി |
| 19 ഗ | ന്ധ | കം | 20 ശെ | യാ | ർ | യാ | 21 ശൂ | ബ് | ദെ |
| മാ | 22 ബെ | നാ | 23 യാ | വ് | 24 ശെ | 25 ശാ | ലേം | 26 ബു | ക്കി |
| ലി | സ്ത്രാ | 27 യ് | ഖേ | 28 ആ | ഖെ | രോ | 29 കാ | സ | യാ |
| ഷേ | 30 മീ | വ | ൽ | 31 ഹാ | 32 രാ | ൻ | ര | 33 അ | വ് |
| ൽ | ൻ | ന | 34 സേ | ബ് | മോ | 35 പോ | ത്തി | 36 ഫേ | റ |
| 37 അ | ശ്ലോ | ൻ | ബാ | ബൂ | ത്ത് | 38 ക | ടു | ക് | ബ്ബി |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മാത്യു ബേബി**

**ഡിസംബർ 12 — യൗസേഫിനുണ്ടായ വെളിപ്പാടിന്റെ ഞായർ**

**വി. മത്തായി 1:18–25**

**നേരുള്ളവർക്ക് ഇരുളിൽ വെളിച്ചം ഉദിക്കുന്നു**

കർത്താവിന്റെ ജനനവുമായി ബന്ധപ്പെട്ടു നില്ക്കുന്ന സംഭവങ്ങളിൽ മിന്നിമറയുന്ന ഒരു ദിവ്യ ജ്യോതിസാണ് വി. യൗസേഫ്. അദ്ദേഹത്തെ സംബന്ധിച്ച് വളരെ ഒന്നും വിവരങ്ങൾ ലഭിച്ചിട്ടില്ല. മറിയാമിന് വിവാഹം നിശ്ചയിച്ച യൗസേഫ് ബേത്‌ലഹേമിലും മിസ്രമിലും തുടർന്ന് നസ്രേത്തിലും തിരുകുടുംബത്തിന്റെ സംരക്ഷകനായി നാം കാണുന്നു. ഇതിന് ശേഷമുള്ള ഒരു സംഭവങ്ങളിലും യൗസേഫ് പ്രത്യക്ഷപ്പെടുന്നില്ല. ലഭിച്ച അപൂർവ്വ നിമിഷങ്ങൾകൊണ്ട് ജനഹൃദയങ്ങളിൽ വ്യക്തിമുദ്ര പതിപ്പിക്കുവാൻ യൗസേഫിന് സാധിച്ചു.

മറിയാമിന് വിവാഹ നിശ്ചയം കഴിഞ്ഞ ആൾ എന്ന നിലയിലാണ് യൗസേഫിനെ ആദ്യം കാണുന്നത്. യഹൂദ വിവാഹത്തിന് പ്രധാനമായും രണ്ട് ഘട്ടങ്ങൾ ഉണ്ട്. ഒന്ന് വിവാഹ നിശ്ചയം. മാതാപിതാക്കളും ബന്ധുജനങ്ങളും ചേർന്ന് വിവാഹം പറഞ്ഞ് ഉറപ്പിക്കുന്നു. ഇതിൽ വധുവരന്മാർക്ക് കാര്യമായ പങ്കൊന്നുമില്ല. വിവാഹ നിശ്ചയത്തിന് ശേഷം അവരെ ഭാര്യഭർത്താക്കന്മാർ എന്ന് വിളിച്ചിരുന്നു.

രണ്ടാം ഘട്ടത്തിൽ വധുവിനെ വരന്റെ ഭവനത്തിലേക്ക് ആഘോഷത്തോട് കൊണ്ടു പോകുകയും ബന്ധുമിത്രാദികളുടെ സാന്നിദ്ധ്യത്തിൽ പരസ്യമായി വിവാഹം നടത്തപ്പെടുകയും ചെയ്യുന്നു (മത്തായി 25: 1–13)

ഇവിടെ വിവാഹത്തിന്റെ ആദ്യഘട്ടത്തിലാണ് തനിക്ക് വിവാഹം നിശ്ചയിക്കപ്പെട്ട മറിയാം ഗർഭിണിയാണെന്നുള്ള വാർത്ത അറിയുന്നത്. ഇതുണ്ടാക്കിയ തീവ്രമായ മാനസ്സീക സംഘർഷം, പെള്ളുന്ന പരിഹാരം എന്നിവയെ എങ്ങനെ നേരിട്ട് എന്ന് നമുക്ക് പരിശോധിക്കാം.

ഇങ്ങനെയുള്ള ഒരു സന്ദർഭത്തിൽ രണ്ട് വിധത്തിലുള്ള നിലപാടുകൾ എടുക്കാം. ഒന്നാമത് പരസ്യമായ ഒച്ചയോടുകൂടി താൻ നിഷ്ക്കളങ്കനാണെന്ന് സ്ഥാപിക്കുക. താൻ നിമിത്തം മറുകക്ഷിക്ക് പരമാവധി ശിക്ഷ ഉറപ്പാക്കുക.

> **ഈ യാത്രയിൽ ദൈവകല്പന അനുസരിക്കാനായി എന്തു കഷ്ടപ്പാടും സഹിക്കുന്നതിനുള്ള യൗസേഫിന്റെ സന്നദ്ധതയും സകലവും തന്റെ ഹൃദയത്തിൽ സംഗ്രഹിച്ചും വിനയപൂർവ്വ കഷ്ടതകളെ സഹിക്കുന്ന മാതാവിന്റെ സഹനവും നമ്മുടെ ജീവിതയാത്രയിൽ കൂട്ടായിരിക്കട്ടെ.**

രണ്ടാമത്തെ ഒരു നിലപാട് മറുകക്ഷിയോട് വളരെ ഔദാര്യപൂർവ്വമായ ഒരു സമീപനം സ്വീകരിക്കുക. തെറ്റ് തെറ്റ് തന്നെയാണെങ്കിലും തെറ്റ് ചെയ്ത ആളിന് പരസ്യമായ ശിക്ഷ ഒഴിവാക്കി - ഇരു ചെവിയറിയാതെ പ്രശ്നം തീർക്കുക. യൗസേഫ് ഇവിടെ രണ്ടാമത്തെ മാർഗ്ഗമാണ് സ്വീകരിച്ചത്. വളരെ ദൈവാശ്രയമുള്ളവർക്ക് മാത്രമെ ഇത്തരം ഒരു നിലപാട് സ്വീകരിക്കാൻ സാധിക്കയുള്ളൂ. തന്റെ ഹൃദയത്തിന്റെ വേദനയും അപമാനഭാരവു സഹിച്ച് യൗസേഫ് ഉറങ്ങി. "സത്യം ചെയ്തിട്ട് ചേതം വന്നാലും മാറാത്തവനായി" യൗസേഫ് ഉറങ്ങി. (സങ്കീ. 15:4)

യൗസേഫിന്റെ ജീവിത സാഹചര്യവുമായി വളരെ സാമ്യമുള്ള ഒരു അനുഭവമാണ് 17-ാം സങ്കീർത്തനത്തിൽ വിവരിച്ചിരിക്കുന്നത്.

"കപടമില്ലാത്ത അധരങ്ങളിൽ നിന്നുള്ള പ്രാർത്ഥനയെ ചെവികൊള്ളണമെ എന്ന് തുടങ്ങി" നീ എന്റെ ഹൃദയത്തെ സന്ദർശിച്ചു - നീ എന്നെ പരീക്ഷിച്ചു ദുരുദ്ദേശമെന്നും കണ്ടെത്തുന്നില്ല ഞാൻ ഉണരുമ്പോൾ നിന്റെ രൂപം കണ്ട് തൃപ്തനാകും" (സങ്കീ. 17:15). ഈ സാദൃശ്യമാകാം പിതാക്കന്മാർ ഈ ദിവസത്തിന്റെ വായനയുടെ "പെത്ഗോമോ" ആയി 17-ാം സങ്കീർത്തനങ്ങളിൽ നിന്ന് ഒരു വാക്യം എടുത്തിരിക്കുന്നത്.

ഇവിടെ നിഷ്ക്കളങ്കനായ യൗസേഫ് ഉറങ്ങി - "ഉറക്കം ഉണർന്ന് ദൈവത്തിന്റെ ദൂതൻ കല്പിച്ചതു പോലെ ചെയ്ത്" (മത്തായി 1:24) നമ്മുടെ ഉറക്കം ദൈവസന്നിധിയിൽ നിഷ്കളങ്കതയോടെയാകുമ്പോൾ അന്തരാത്മാവിന്റെ സൂചനകളെ "ജഡരക്തങ്ങളോട് ആലോചിക്കാതെ" (ഗലാത്യ 1:17) നിറവേറ്റുവാൻ കഴിയും. മറ്റുള്ളവരോടുള്ള നിലപാടുകൾ എങ്ങനെ എന്ന് ശോധന ചെയ്യുവാൻ സാധിക്കും.

ശ്ലീഹാ വായനയിൽ പൗലൂസ് ശ്ലീഹായ്ക്കുണ്ടായ വെളിപാട് വിവരിക്കുന്നു (ഗലാത്യ 1:11–24). പൗലൂസ് ശ്ലീഹാ തനിക്ക് ഉണ്ടായ വെളിപാടനുസരിച്ച് ജഡരക്തങ്ങളോട് ആലോചിക്കാതെ ദൈവേഷ്ടത്തിന് സ്വയം സമർപ്പിക്കുന്നു.

പത്രോസ് ശ്ലീഹായുടെ ലേഖനത്തിൽ (1 പത്രോ. 2:11–17) "നിങ്ങൾ നന്മ ചെയ്തുകൊണ്ട് ബുദ്ധിയില്ലാത്ത മനുഷ്യരുടെ ദോഷത്വം മിണ്ടാതാക്കു

*നവംബർ ലക്കം ധ്യാനപംക്തിയിൽ എലിശബേത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച ഡിസംബർ 12 എന്നതു നവംബർ 28 ആയി തിരുത്തി വായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.* ***- പത്രാധിപർ***

ന്നതാണ് ദൈവേഷ്ടം എന്ന് ഓർമ്മപ്പെടുത്തുന്നു."

യൗസേഫിന്റെ സ്വാതന്ത്ര്യം ദുഷ്ടതയ്ക്ക് മറയാക്കാതെ ദൈവേഷ്ടത്തിന് സ്വയം സമർപ്പിച്ചതുപോലെ അന്തരാത്മാവിന്റെ സൂചനകളെ ധൈര്യത്തോടെ നിവർത്തിക്കുന്നതിന് നമ്മെ സമർപ്പിക്കാം.

പഴയനിയമ വായനകളിലും ഇതേ ആശയം തന്നെ കാണുന്നു. ഉല്പ. 13:1-11. അബ്രഹാമിന്റെയും ലോത്തിന്റെയും തിരഞ്ഞെടുപ്പ് വിവരിക്കുന്നു. അബ്രഹാമിന് ലോത്തിനെ ശിക്ഷിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യാമായിരുന്നിട്ടും അതിന് ശ്രമിക്കാതെ "നീരോട്ടം ഉള്ള മനോഹരദേശം" തിരഞ്ഞെടുക്കുവാൻ ലോത്തിനെ അനുവദിക്കുന്നു. "നീ ഇടത്തോട്ട് എങ്കിൽ ഞാൻ വലത്തോട്ട്" ഉല്പ. 13:9 എത്ര സൗമ്യമായ പ്രതികരണം.

യെശയ്യാ പ്രവചനത്തിൽ (യെശയ്യ 1:2-9) സത്യദൈവമായ യഹോവയെ ഉപേക്ഷിച്ച് അന്യദേവന്മാരെ സ്വീകരിച്ചുള്ള യിസ്രായേലിന്റെ അനുഭവം വിവരിക്കുന്നു. "കാള തന്റെ ഉടയവനെയും കഴുത തന്റെ യജമാനന്റെ പുൽത്തൊട്ടിയെ അറിയുന്നു യിസ്രയേലോ അറിയുന്നില്ല" (യെശയ്യ 1:3) ഇതെല്ലാം സഹിച്ച് യിസ്രയേൽ മക്കളെ സ്നേഹപൂർവ്വം കരുതുന്ന യഹോവ യൗസേഫിന് തന്റെ നിലപാട് എടുക്കേണ്ടതിന് പ്രചോദനം അരുളി എന്ന് കരുതാം.

ഡിസംബർ 19

**ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായർ**

**വി. ലൂ[illegible]ാ. 3:23-38**

**[illegible]ളു[illegible] പുനർവായന:**

കർത്താവിന്റെ ജനനത്തിന് മുമ്പ് ഇപ്രകാരമുള്ള ഒരു ആഗമനത്തിന് കാരണമായ എല്ലാവരെയും അനുസ്മരിച്ചുകൊണ്ട് മനുഷ്യാവതാരത്തിലേക്ക് പ്രവേശിക്കുന്നത് എന്ത് കൊണ്ടും അന്വർത്ഥമാണ്. വായിക്കുന്നതിന് വിരസത തോന്നുമെങ്കിലും വളരെ പ്രധാനപ്പെട്ട സന്ദേശമാണ് വി. സഭ ഇതിലൂടെ നൽകുന്നത്.

വി. മത്തായി ശ്ലീഹാ യഹൂദ ചരിത്രത്തിന്റെ ഭാഗമായി ക്രിസ്തുവിനെ അവതരിപ്പിക്കുമ്പോൾ വി. ലൂക്കോസ് ആദാം മുതലുള്ള വിശ്വ മാനവീകതയുടെ പ്രതീകമായി ക്രിസ്തുവിനെ അവതരിപ്പിക്കുന്നു.

കർത്താവിന്റെ മനുഷ്യാവതാരത്തിൽ പഴയ സംഭവങ്ങൾ എല്ലാം ഓർമ്മിക്കപ്പെടുന്നു. യുഗയുഗാന്തരങ്ങളായുള്ള പ്രതീക്ഷയാണ് ഇവിടെ പൂവണിയുന്നത്. ഈ കാത്തിരിപ്പിൽ യഹൂദരും പുറജാതികളും പുരുഷനും സ്ത്രീയും പാപികളും വിശുദ്ധരും രാജാവും പ്രജയും എല്ലാം ഉൾക്കൊണ്ടിരിക്കുന്നു. മനുഷ്യ വംശത്തിന്റെ ഒരു പരിഛേദമാണ് വംശാവലിയിലൂടെ അവതരിപ്പിക്കുന്നത്. സർവ്വ ലോകത്തിന്റെയും വീണ്ടെടുപ്പാണ് ക്രിസ്തുവിലൂടെ പൂർത്തിയാക്കുന്നത്.

വി. ലൂക്കോസിന്റെ വംശാവലി വളരെ ശ്രദ്ധാപൂർവ്വമാണ് ക്രോഡീകരിച്ചിരിക്കുന്നത്. വംശാവലി തുടങ്ങുന്നത് ദൈവത്തിന്റെ പുത്രനായ ആദാമിലാണ് (ലൂക്കോ. 3:38). ദൈവത്തിന്റെ പുത്രനായ ക്രിസ്തുവിൽ അത് അവസാനിക്കുന്നു. ആദം മുതൽ ക്രിസ്തുവരെയുള്ള വംശാവലിയല്ല ലൂക്കോസ് ചിത്രീകരിക്കുന്നത് മറിച്ച് ക്രിസ്തു മുതൽ ആദാം വരെയുള്ള വംശാവലിയാണ്. ഈ ക്രമീകരണം തന്നെ ഒരു തിരിച്ചറിവിന്റെ പ്രക്രിയയായാണ് നടക്കുന്നത്.

"ദൈവത്തിന്റെ പുത്രൻ" എന്ന ചിന്ത നഷ്ടപ്പെട്ടതാണ് എല്ലാ പതനത്തിന്റെയും കാരണം. ഈ ചിന്ത വീണ്ടെടുക്കുന്നതിന് ദൈവ പുത്രനായ ക്രിസ്തുവിന് സാധിക്കുന്നു. ആദാമിന്റെ മഹത്വത്തിലേക്കുള്ള ഒരു തിരിച്ചുവരവാണ് മനുഷ്യാവതാരത്തിലൂടെ ലക്ഷ്യം വച്ചിരിക്കുന്നത്.

മക്കൾക്ക് ഒരിക്കലും തങ്ങളുടെ പിതാക്കന്മാരെ തിരഞ്ഞെടുക്കുന്നതിന് അവസരമില്ല. അതുകൊണ്ട് തന്നെ പിതാക്കന്മാർക്ക് വലിയ ഉത്തരവാദിത്വമുണ്ട്. പിൻതലമുറയുടെ അഭിമാനമായി മാറുന്നതിന് ശ്രദ്ധാപൂർവ്വം ശ്രമിക്കണം.

പിതാക്കന്മാരെ വിളിച്ച് വഴി നടത്തിയവനായ ദൈവം ഇന്നും മനുഷ്യരെ വിളിക്കുന്നു-ഈ വംശാവലിയിൽ പങ്കുകാരനായ - ദിവ്യ സ്വഭാവത്തിന് കൂട്ടാളികളായിതീരുന്നതിന് (1 പത്രോ. 1:4).

"ആകയാൽ നിങ്ങൾ ഇനി അന്യന്മാരും പരദേശികളുമല്ല വിശുദ്ധന്മാരുടെ" സഹപൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമത്രേ. (എഫേ. 2:19). ഈ വലിയ വാഗ്ദാനമാണ് മനുഷ്യാവതാരത്തിലൂടെ നമുക്ക് ലഭിച്ചിരിക്കുന്നത്.

അവൻ സ്വന്തത്തിലേക്ക് വന്നു സ്വന്തക്കാർ അവനെ കൈക്കൊണ്ടില്ല. (യോഹ. 1:10). രണ്ടാമത്തെ വരവിലും ഇത് സംഭവിക്കാതിരിപ്പാൻ നമുക്ക് ശ്രദ്ധിക്കാം. "അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കളാകുവാൻ അവൻ അധികാരം കൊടുത്തിട്ടുണ്ട്" (യോഹ. 1:12)

യഹൂദ വിശ്വാസമനുസരിച്ച് വംശാവലി ഒരു പ്രധാനപ്പെട്ട രേഖയാണ്. ഇത് കൈവശമില്ലാത്തവരെ അശുദ്ധരായി എണ്ണിയിരുന്നു. (നെഹമ്യ. 7:64). വംശാവലിയിൽ സാധാരണയായി സ്ത്രീകളെ ഉൾപ്പെടുത്തിയിരുന്നില്ല. ഇവിടെ അസാധാരണമായി നാല് സ്ത്രീകളെ ഉൾപ്പെടുത്തിയിരിക്കുന്നു. (താമാർ, രാഹാബ്, രൂത്ത്, ബേത്ശേബാ) ഇത് കർത്താവിന്റെ രക്ഷാ ചരിത്രത്തിൽ സ്ത്രീകൾക്കുള്ള പങ്കിനെ സൂചിപ്പിക്കുന്നു. കൂടാതെ പാപികളും പുറജാതികളെയും ഉൾപ്പെടുത്തിയിരിക്കുന്നത് കർത്താവിന്റെ കരുണ വെളിവാക്കുന്നതിന് വേണ്ടിയാണ്.

ശ്ലീഹാവായനയിൽ (അപ്പോ. 3:16-26) "ഭൂമിയിലെ സകല വംശങ്ങളും നിന്റെ സന്തതിയിൽ അനുഗ്രഹിക്കപ്പെടും എന്ന് ദൈവം അബ്രഹാമിന് നൽകിയ വാഗ്ദാനം ക്രിസ്തുവിലൂടെ നിറവേറ്റപ്പെടുന്നു എന്ന് സൂചിപ്പിക്കുന്നു.

ബഹുജാതികൾക്ക് പിതാവായ അബ്രഹാം ആശയോടെ വിശ്വസിച്ച് ഈ വാഗ്ദാന നിവൃത്തി പ്രാപിച്ച വിവരം വി. പൗലൂസ് വരച്ചു കാട്ടുന്നു. (റോമാ. 4:13-25) ദൈവം ലോകാരംഭം മുതൽ തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തരം അരുളിച്ചെയ്തത് ഒക്കെയും യഥാസ്ഥാനപ്പെടുത്തുന്നതിന് ക്രിസ്തുവിന് വരവ് മുഖാന്തരം സാധിക്കുന്നു എന്ന് സമർത്ഥിക്കുന്നു.

പഴയനിയമ വായനയിൽ യാക്കോബിനോടൊപ്പം മിസ്രമിലേക്ക് വന്ന എഴു

പത് പേരുടെ പേരുകൾ കൊടുത്തിരിക്കുന്നു. (ഉല്പ. 46:8-26).

ശലോമോനും അവന്റെ ശേഷം അവന്റെ പുത്രന്മാർക്കും രാജത്വം ഉറപ്പാക്കുന്നത് അവന്റെ പിതാവ് ദാവീദിന്റെ ഹൃദയപരമാർത്ഥത നിമിത്തമാണ് എന്ന് രാജാക്കന്മാരുടെ പുസ്തകത്തിൽ വായിക്കുന്നു (1 രാജാ. 9:3-7). പിതാക്കന്മാരുടെ അനുഗ്രഹം തലമുറകളിലൂടെ പരന്ന് ഒഴുകുന്ന സത്യം നമുക്ക് ഇവിടെ കാണാം.

യിശ്ശായിയുടെ കുറ്റിയിൽ നിന്ന് പൊട്ടിപുറപ്പെടുന്ന മുളയെപ്പറ്റി ഏശായ്യാ പ്രവാചകൻ വിവരിക്കുന്നു (ഏശായ 11:1-9). ഈ ആഴ്ചയിലെ എല്ലാ വായനയിയും തലമുറകളുടെ പ്രാധാന്യം എടുത്തുകാണിക്കുന്നു. മുൻ തലമുറകളുടെ സംഭാവനകളെ വിസ്മരിക്കാതെ മുമ്പോട്ട് പോകുവാൻ നമുക്ക് കഴിയണം. നാം ദൈവത്തിന്റെ ഭവനക്കാർ ആണ്. ഇതിന് യോജ്യമായ ഫലങ്ങൾ നമ്മിൽ നിന്ന് പുറപ്പെടട്ടെ!

**ഡിസംബർ 26**

## ജനനപ്പെരുന്നാളിന് ശേഷം ഒന്നാം ഞായർ

## വി. മത്തായി 2:9-23

### മിസ്രമിലേക്കുള്ള ഓടിപ്പോക്ക്

കർത്താവിന്റെ ജനനപ്പെരുന്നാളിന് ശേഷമുള്ള ഒന്ന് രണ്ട് ദിവസങ്ങൾ പെരുന്നാളുകളായി വി. സഭ ആചരിക്കുന്നു. 26-ാം തീയതി ദൈവമാതാവിന്റെ പുകഴ്ച പെരുന്നാളായും 27-ാം തീയതി ശിശുവധപ്പെരുന്നാളായും ആഘോഷിക്കുന്നു.

സർവ്വസൃഷ്ടികളുടെയും നാഥനെ പ്രസവിച്ച് മുലയൂട്ടി വളർത്തുന്നതിന് മറിയാമിന് ഭാഗ്യം ലഭിച്ചു. ഈ ബഹുമതിയുടെ ഓർമ്മക്കായി വി. സഭ ജനനപ്പെരുന്നാളിന്റെ തൊട്ടടുത്ത ദിവസം മാതാവിന്റെ പുകഴ്ചപ്പെരുന്നാളായി ആചരിക്കുന്നത്. ക്രിസ്തുവിനോടു കൂടിയാണ് മാതാവിന്റെ പ്രസക്തി നിലനില്ക്കുന്നത്. വി. മത്തായിയുടെ സുവിശേഷത്തിൽ വളരെ ശ്രദ്ധാപൂർവ്വം "ശിശുവിനെയും അമ്മയെയും" എന്ന പ്രയോഗം ഒന്നിച്ച് ഉപയോഗിച്ചിരിക്കുന്നു. (വി. മത്തായി 2:11,13,14,20,21) കുഞ്ഞിനെ ഏന്തിയ അമ്മയുടെ ചിത്രമാണ് പൗരസ്ത്യ പാരമ്പര്യങ്ങളായി കാണുന്നത്.

കർത്താവിന്റെ ജനനത്തിന് ശേഷം അധികം താമസ്സിക്കാതെ ഹെറോദോസിന്റെ നിഷ്ടൂര പീഡയ്ക്ക് വിധേയരായി അനേകം ശിശുക്കൾ "അല്പായുസിൻ കറ തീണ്ടിടാതെ" സ്വർഗ്ഗം പൂകി. ഈ ശിശുക്കളാണ് മശിഹായ്ക്ക് വേണ്ടി ആദ്യം മരിച്ചവർ. ആ നിലയിൽ ഈ "കുഞ്ഞു സഹദേന്മാരെ" സഭ അത്യന്തം ബഹുമാനത്തോടെ ആദരിക്കുന്നു.

ഈ കൂട്ടക്കൊലയിൽ നിന്ന് രക്ഷ നേടുന്നതിന് വേണ്ടിയാണ് തിരുകുടുംബം മിസ്രേമിലേക്ക് അഭയാർത്ഥികളായി പോകുന്നത്. ഈ ആഴ്ചയിലെ മുഖ്യ ചിന്താവിഷയം ഈ യാത്രയും അവിടെ നിന്നുള്ള തിരിച്ചുവരവുമാണ്.

പഴയ യിസ്രായേൽ കടന്നുപോയ എല്ലാ രക്ഷാകര അനുഭവങ്ങളിൽ കൂടിയും പുതിയ യിസ്രായേലും അതിന്റെ അമരക്കാരനായ യേശുവും പോകേണ്ടത് അത്യാവശ്യമാണ്. വി. മത്തായിയുടെ സുവിശേഷത്തിൽ ഇത് പ്രവചനങ്ങളുടെ പൂർത്തീകരണമായി അവതരിപ്പിച്ചിക്കുന്നു.

പഴയ നിയമത്തിൽ മിസ്രയിം പലപ്പോഴും ഒരു അഭയകേന്ദ്രമായി വർത്തിക്കുന്നു. അബ്രഹാം; യൗസേഫ്, മോശ, മുതലായി എല്ലാ നേതാക്കന്മാരും ക്ഷാമം, യുദ്ധം മുതലായവയിൽ നിന്നുള്ള സംരക്ഷണത്തിനായി മിസ്രേമിലേക്ക് പോകുന്നതായി കാണാം. ഇവരെകൂടാതെ യെരോബയാമും ഊരിയാവും മിസ്രേമിൽ പോയി രക്ഷ നേടുന്നതായി നാം വായിക്കുന്നു. (1 രാജാ. 11, 40; യിരെമ്യാവ് 26, 21)

ഇവരിൽ യൗസേഫും മോശയും സ്വന്തക്കാരാൽ തൃജിക്കപ്പെട്ട് മിസ്രേമിൽ അഭയം പ്രാപിപ്പാൻ ഇടയായവരാണ്. കാലാന്തരത്തിൽ ഇവർ രണ്ടുപേരും തങ്ങളുടെ സഹോദരന്മാരുടെ സംരക്ഷകരും വിമോചകന്മാരുമായി മാറുന്നു. യേശുവും ഈ അനുഭവങ്ങളിലൂടെയാണ് പോകേണ്ടത് പ്രവചനങ്ങളുടെ പൂർത്തീകരണത്തിന് ആവശ്യമാണ്. യഹൂദന്മാരുടെ രാജാവായി ജനിച്ച ക്രിസ്തുവും അവരാൽ തൃജിക്കപ്പെട്ടെങ്കിലും അവസാനം സർവ്വലോകത്തിന്റെയും രക്ഷിതാവായി. യഹൂദ ക്രിസ്ത്യാനികൾക്കുവേണ്ടി എഴുതപ്പെട്ട വി. മത്തായിയുടെ സുവിശേഷത്തിൽ പ്രവചനങ്ങളുടെ പൂർത്തീകരണമായി ഈ സംഭവത്തെ കാണുന്നു. വി. ലൂക്കോസിന്റെ സുവിശേഷത്തിൽ ഈ സംഭവം വിവരിക്കുന്നില്ല.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിൽ "സകലത്തിലും തന്റെ സഹോദരന്മാരോടു സദൃശ്യനായി തീരുവാൻ ആവശ്യമായിരിക്കുന്നു" (എബ്രാ. 2:17). പൂർവ്വീക പിതാക്കന്മാർ

യാത്ര ചെയ്ത പാതയിലൂടെ സഞ്ചരിക്കുമ്പോൾ അവർക്ക് ആർക്കും പൂർത്തിയാക്കുവാൻ സാധിക്കാതിരുന്ന "ക്രൂശിലെ മരണത്തോളമുള്ള അനുസരണത്തിന് (ഫിലി. 2,8) വിധേയനാകുവാൻ യേശുവിന് സാധിച്ചു. ഈ അനുസരണമാണ് ക്രിസ്തുവിനെ നിസ്തുലനാക്കിതീർക്കുന്നത്.

തിരുകുടുംബത്തിന്റെ ഈ യാത്ര ഒരു രക്ഷായാത്രയാണ്. തിന്മയിൽ നിന്നും ക്രൂരന്മാരിൽ നിന്നും രക്ഷ നേടുന്നതിനുവേണ്ടിയുള്ള ഒരു യാത്ര. ഈ വർഷത്തിൽ ഏറ്റവും അവസാനത്തെ ആഴ്ചയിൽ മുറുകെപ്പറ്റുന്ന പാപത്തെ ഒഴിഞ്ഞുള്ള യാത്രയിൽ നാം എത്രമാത്രം ആത്മാർത്ഥത കാണിച്ചു എന്ന് ചിന്തിക്കണം. ഈ യാത്രയിൽ ദൈവകല്പന അനുസരിക്കാനായി എന്തു കഷ്ടപ്പാടും സഹിക്കുന്നതിനുള്ള യൗസേഫിന്റെ സന്നദ്ധതയും സകലവും തന്റെ ഹൃദയത്തിൽ സംഗ്രഹിച്ചും വിനയപൂർവ്വ കഷ്ടതകളെ സഹിക്കുന്ന മാതാവിന്റെ സഹനവും നമ്മുടെ ജീവിതയാത്രയിൽ കൂട്ടായിരിക്കട്ടെ.

ശ്ലീഹാ വായനയിൽ അപ്പോ. 16:6-10 "മക്കദോന്യക്കു കടന്നു വന്നു ഞങ്ങലെ സഹായിക്കണമെ" എന്നു വിളികേട്ട് മക്കദോന്യക്ക് യാത്ര തിരിക്കുന്ന പൗലൂസിനെയും ശീലാസിനെയും നാം കാണുന്നു. ബിഥുനെയക്കു പോകുന്നതിന് "യേശുവിന്റെ ആത്മാവ്" സമ്മതിച്ചില്ല എന്നും വായിക്കുന്നു. ആത്മ നിയോഗപ്രകാരമുള്ള യാത്ര എപ്പോഴും സഫലമായിതീരും.

കൊരിന്ത്യ ലേഖനത്തിൽ (1 കൊരി. 10:1-13) മോശയോട് ചേർന്നു നമ്മുടെ പിതാക്കന്മാർ മേഘത്തിൽ കീഴിലും സമുദ്രത്തിലൂടെയും യാത്ര ചെയ്ത കാര്യം അനുസ്മരിപ്പിക്കുന്നു. അവർ എല്ലാവരും ഒരേ ആത്മീയാഹാരം കഴിക്കയും ആത്മീയ പാനീയം കുടിക്കുകയും ചെയ്തു. ഇത് ക്രിസ്തുവാകുന്ന ആത്മീയ പാറയിൽ നിന്നാണെന്ന് വി. പൗലൂസ് സമർത്ഥിക്കുന്നു. നമ്മുടെ യാത്രയിലും അനുധാവനം ചെയ്യേണ്ടത് ഈ പാറയായ ക്രിസ്തുവിനെയാണ്.

പഴയനിയമ വായനയിൽ (ഉല്പ. 32:1328) സഹോദരന്മാരുടെ ക്ഷേമം അന്വേഷിക്കുന്നതിന് പോയ യൗസേഫ് അവരുടെ ചതിപ്രയോഗത്താൽ വിൽക്കപ്പെട്ട് മിസ്രേമിലേക്ക് പോകുന്ന ഭാഗം വായിക്കുന്നു. ഇത് ക്രിസ്തുവിന്റെ യാത്രയുടെ ഒരു മുൻകുറിയാണ്.

യെശയ്യാ പ്രവചനത്തിൽ (യെശയ്യ 5:20-30) നന്മയെ തിന്മയായും വെളിച്ചത്തെ ഇരുളായും മധുരത്തെ കൈപ്പായും മാറ്റുന്നവർക്കുള്ള ശിക്ഷാവിധി വിവരിക്കുന്നു. ലോകത്തിന്റെ വെളിച്ചമായി ഉദിച്ച യിസ്രായേലിന്റെ പരിശുദ്ധനെ ഉപേക്ഷിച്ചവർക്ക് ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നുള്ള സൈന്യത്തിന്റെ ശക്തിയാൽ ശിക്ഷ നിറവേറ്റും എന്ന് ഓർമ്മപ്പെടുത്തുന്നു.

സഖറിയാ പ്രവചനത്തിൽ (സഖറിയ 8:3-8) യഹോവാ സീയോനിന് വേണ്ടി മഹാ തീഷ്ണതയോടെ എരിയുന്നു എന്ന് പറയുന്നു. ശേഷിയുള്ളവർ സമാധാനത്തോടെ സീയോനിൽ തിരിച്ചെത്തി യഹോവയുടെ വിശുദ്ധ പർവ്വതത്തിൽ താമസിക്കും എന്ന് അറിയിക്കുന്നു.

മിസ്രമിലേക്കുള്ള ഓടിപ്പോക്ക് ഒരു യാഥാർത്ഥ്യമാണെങ്കിൽ അവിടെ നിന്നുള്ള തിരിച്ചുവരവും ഒരു യാഥാർത്ഥ്യമാണ്. ഇവ ഒരു നാണയത്തിന്റെ രണ്ട് വശങ്ങളാണ്. നമ്മുടെ ജീവിതത്തിലും നേരിടുന്ന കഷ്ടപ്പാടുകളും വേദനകളും സമചിത്തതയോടെ തരണം ചെയ്യുന്നതിന് ശ്രമിക്കാം.

**ജനുവരി 2**

**ജനനപ്പെരുന്നാളിന് ശേഷം രണ്ടാം ഞായർ**

**വി. ലൂക്കോ. 2:40-52**

**പിതാവിന്റെ ഭവനം**

പുതിയ വർഷത്തിന്റെ പൊൻ പുലരിയിലേക്ക് പ്രവേശിച്ചിരിക്കുകയാണല്ലോ! കഴിഞ്ഞ വർഷത്തിന്റെ അവസാന ആഴ്ചയിൽ തിരുകുടുംബം ജീവരക്ഷാർത്ഥം ഭയവിഹ്വലരായി മിസ്രേമിലേക്ക് ഓടിപ്പോയ സംഭവം അനുസ്മരിച്ചപ്പോൾ പുതിയ വർഷത്തിന്റെ ആദ്യ ആഴ്ചയിൽ തന്നെ തിരുകുടുംബത്തിന്റെ പുരുഷാരത്തോടൊന്നിച്ചുള്ള 'പിതാവിന്റെ ഭവനങ്ങളിലേക്കുള്ള' തീർത്ഥയാത്രയുടെ വിവരണമാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇത് നല്ലൊരു സൂചനയാണ് നമുക്ക് നൽകുന്നത്. ആത്യന്തികമായി നമ്മുടെ യാത്രയും "പിതാവിന്റെ ഭവനത്തെ " ലക്ഷ്യമാക്കിയുള്ളതായിരിക്കണം.

അവർ "പതിവുപോലെ" പെരുന്നാളിന് യരുശലേം ദേവാലയത്തിലേക്ക് പോയി (ലൂക്കോ. 2:41-42) പെരുന്നാളും ദേവാലയവും അവുടത്തെ ആരാധനയും യേശുവിന്റെ ജീവിതത്തിന്റെ ഭാഗങ്ങളായിരുന്നു. ഒരു സാധാരണ യഹൂദന് വേണ്ട എല്ലാ അനുഷ്ഠാനങ്ങളിൽ കൂടിയും യേശുവും പോയി എന്നുള്ളത് ശ്രദ്ധേയമാണ്. പന്ത്രണ്ട് വയസ് തികയുന്ന ഏതൊരു യഹൂദ ബാലനും ന്യായപ്രമാണങ്ങൾ എല്ലാം ഹൃദിസ്ഥമാക്കി ചില പ്രതിജ്ഞകൾ എടുക്കേണ്ടതായിട്ടുണ്ട്. ഇതിന് ശേഷം അവനെ "ന്യായപ്രമാണ പുത്രൻ" (Bar Mitzvah) എന്ന് വിളിച്ചിരുന്നു. പതിമൂന്നാമത്തെ വയസുമുതൽ അവനെ പ്രായപൂർത്തിയായവനായി കണക്കാക്കണമെന്ന് "താൽമൂറ്" നിയമങ്ങളിൽ അനുശാസിക്കുന്നു. അപ്പോൾ ഇവിടെ യേശു തന്റെ ജീവിതത്തിന്റെ പ്രഥമഘട്ടം വിജയകരമായി പൂർത്തിയാക്കി ദൈവത്തിന് സ്തോത്ര യാഗങ്ങൾ അർപ്പിക്കുന്നതിനു വേണ്ടിയാണ് ദേവാലയത്തിലേക്ക് വരുന്നത്.

കൗമാര പ്രായത്തിനു മുമ്പ് തന്നെ സങ്കീർത്തനങ്ങളും ന്യായപ്രമാണങ്ങളും ഹൃദിസ്ഥമാക്കുന്ന രീതി തുടർന്നുള്ള അവരുടെ വളർച്ചക്ക് താങ്ങും തണലുമായി വർത്തിക്കുന്നു. ചെറു പ്രായത്തിൽ തന്നെ മാതാപിതാക്കളുടെ സഹകരണത്തിൽ ലഭിക്കുന്ന ഈ ആത്മീയ ജ്ഞാനം അവർ ഒരിക്കലും മറക്കുകയില്ല. ഇന്നത്തെ ലൗകീക ജ്ഞാന സമ്പാദനത്തിനുവേണ്ടിയുള്ള നെട്ടോട്ടത്തിൽ പലപ്പോഴും കൈവിട്ടു പോകുന്നത് ഇത്തരത്തിലുള്ള ആത്മീയ വെളിച്ചമാണ്. ഇതിന്റെ ഫലം നാം ജീവിതത്തിലുടനീളം അനുഭവിക്കുന്നുണ്ട്.

ഇന്നത്തെ പെരുന്നാളിന്റെ കൊട്ടും കുരവയിലും ശ്രദ്ധ വയ്ക്കുന്ന നാം പലപ്പോഴും അങ്ങോട്ട് കൊണ്ടുപോയ ദൈവീകാനന്ദം കൈവിട്ട നിലയിലാണ് തിരിച്ചു വരുന്നത്. ഇത് പരിഹരിക്കുന്നതിനുള്ള ഏകമാർഗ്ഗം വീണ്ടും അന്വേഷാർത്ഥിയായി ദേവാലയത്തിലേക്ക് തിരി

കെപ്പോകുക എന്നത് മാത്രമാണ്. നമ്മുടെ പെരുന്നാൾ ആഘോഷങ്ങളിൽ കൈവിട്ടു പോകുന്ന ദൈവീകാനുഭവം തിരികെ കിട്ടുന്നതിന് സഭ ആകമാനം ഒരു "തിരിച്ചുപ്പോക്കിന്" (Retreat) തയ്യാറാകേണ്ടിയിരിക്കുന്നു.

മാതാപിതാക്കളെ കൈവിട്ടുപോയ യേശുവിനെ ദേവാലയത്തിൽ ഗുരുക്കന്മാരുടെ മദ്ധ്യത്തിൽ ഇരിക്കുന്നതായാണ് കാണുന്നത്. പെരുന്നാളിന് കൂട്ട് വിട്ടു പോകുന്ന കുട്ടികളെ കണ്ടെത്തുന്ന സ്ഥലത്തല്ല യേശുവിനെ കണ്ടെത്തിയത്. ഇന്നത്തെ പെരുന്നാളുകളിൽ കുട്ടികളുടെ ആകർഷണകേന്ദ്രം എവിടെയായിരിക്കും?

ഈ സംഭവം ഒരു പരിവർത്തനത്തിന്റെ ചരിത്രം കൂടി അനാവരണം ചെയ്യുന്നു. മറിയയുടെയും യൗസേഫിന്റെയും കൂടെ ദേവാലയത്തിലേക്ക് വന്ന യേശുവിനോട് "നിന്റെ പിതാവും ഞാനും വളരെ അന്വേഷിച്ചു" എന്ന മറിയാമിന്റെ ചോദ്യത്തിന് "എന്റെ പിതാവിന്റെ ഭവനത്തിൽ ഞാൻ ഇരിക്കേണ്ടതല്ലയോ" എന്ന മറുപടി തന്റെ പിതാവ് ആര് എന്ന ചോദ്യത്തിന് ഉത്തരം നൽകുന്നു. ഈ സംഭവത്തിന് ശേഷം യൗസേഫിനെപ്പറ്റി ഒരു വിവരണവും നമുക്ക് ലഭിക്കുന്നില്ല. വളർത്തുപിതാവായ യൗസേഫ് യഥാർത്ഥ പിതാവിന്റെ പക്കൽ പുത്രനെ ഭരമേല്പ്പിച്ചിട്ട് രംഗത്തുനിന്ന് നിഷ്ക്രമിക്കുന്നതായി നമുക്ക് ചിന്തിക്കാം.

ശ്ലീഹാവായനയിൽ 1 യോഹ. 3:21–24 ദൈവത്തെ കൈവിട്ടു പോകാതെ എപ്പോഴും തമ്മിൽ തന്നെ സ്ഥിതി ചെയ്യുന്നതിന് എന്ത് ചെയ്യണമെന്ന് അറിയുന്നു. അവന്റെ കല്പനകളെ പ്രമാണിക്കുന്നവർ അവനിലും അവൻ നമ്മിലും വസിക്കുന്നു (1 യോഹ. 3:24).

എബ്രായ ലേഖനത്തിൽ (എബ്രായ 11:23–31) മോശ എങ്ങനെ ദൈവത്തിന്റെ ഭവനത്തിൽ വിശ്വസ്തനായി എന്ന് വിവരിക്കുന്നു. പാപത്തിന്റെ താത്കാലിക ഭോഗത്തേക്കാൾ ദൈവജനത്തോട് കഷ്ടമനുഭവിക്കുന്നത് തിരഞ്ഞെടുത്ത കാര്യം ഓർമ്മപ്പെടുത്തുന്നു. ഇതിന് മോശയെ പ്രാപ്തനാക്കിയത് അദൃശ്യദൈവത്തെ കണ്ട് വിശ്വാസത്തിൽ ഉറച്ചു നിന്നതിനാലാണ്. (എബ്രാ. 11:27) മാതാപിതാക്കളോടും പെരുന്നാളിന്റെ ബാഹ്യ ചട്ടവട്ടങ്ങളിലും ആകൃഷ്ടനാകാതെ ദേവാലയത്തിൽ ഗുരുക്കന്മാരിൽ നിന്ന് പഠിക്കുന്നത് തിരഞ്ഞെടുത്ത ക്രിസ്തുവിന്റെ മുൻകുറി മോശയിൽ നാം ദർശിക്കുന്നു.

പഴയനിയമവായനയിൽ (ഉല്പ. 37:1–11) സൂര്യനും ചന്ദ്രനും പിന്നെ പതിനൊന്നു നക്ഷത്രങ്ങളും യൗസേഫിനെ നമസ്ക്കരിക്കുന്ന സ്വപ്നം യെരുശലേം ദേവാലയത്തിൽ ഗുരുക്കന്മാരുടെ മദ്ധ്യേ ഇരുന്ന് ചോദിച്ച് പഠിക്കുന്ന യേശുവിന്റെ ചിത്രവുമായി ബന്ധപ്പെടുത്തി ചിന്തിക്കാവുന്നതാണ്.

ശമുവേൽ പ്രവചനത്തിൽ (1 ശമു. 2:18–21) ദേവാലയം വിട്ടു പിരിയാതെ ശുശ്രൂഷിക്കുന്ന ശമുവേൽ ബാലനെ നാം കാണുന്നു. യെശയ്യാ പ്രവചനത്തിൽ (യെശയ്യ 26:1–12) "യഹോവയാം യഹിൻ ശാശ്വതമായൊരു പാറയുള്ളതിനാൽ യഹോവയിൽ എന്നേക്കും ആശ്രയിപ്പീൻ എന്ന് ആഹ്വാനം ചെയ്യുന്നു."

പുതിയ വർഷം തിരുകുടുംബത്തോടൊന്നിച്ച് ദൈവാനുഭവത്തിലേക്ക് നടന്നു കയറാം. ഈ അനുഭവം നഷ്ടമാക്കുന്ന സാഹചര്യങ്ങൾ ശ്രദ്ധാപൂർവ്വം പിന്തള്ളി ക്രിസ്തുവിനോടൊന്നിച്ച് നമ്മുടെ ഭവനത്തിലേക്ക് മടങ്ങാൻ ഭാഗ്യം ലഭിക്കട്ടെ.

❖

# സൺഡേസ്കൂൾ വാർത്തകൾ

ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ

. **വാ**ർഷികപ്പരീക്ഷകൾ കഴിഞ്ഞതോടുകൂടി ഈ വർഷത്തെ സൺഡേസ്കൂൾ പ്രവർത്തനങ്ങൾ ഏതാണ്ട് സമാപിച്ചിരിക്കയാണ്. മേഖല തലത്തിലുള്ള മത്സരങ്ങൾ നിശ്ചിത സമയത്ത് നിർദ്ദിഷ്ട സ്ഥലങ്ങളിൽ വച്ചു വിജയകരമായി നടന്നു. ഇതിലെല്ലാം നേതൃത്വം നൽകുകയും പ്രവർത്തനങ്ങൾ നടത്തുകയും ചെയ്ത എല്ലാ സ്നേഹിതർക്കും എന്റെ അനുമോദനങ്ങളും കൃതജ്ഞതയും അറിയിക്കുന്നു. പ്രതിഫലേച്ഛ ഇല്ലാതെ അർപ്പണ ബോധത്തോടെ പ്രവർത്തിക്കുന്ന അദ്ധ്യാപ സമൂഹമാണ് പ്രസ്ഥാനത്തിന്റെ യഥാർത്ഥ ശില്പികൾ. അവരോടുമുള്ള അഭിനന്ദനത്തിന്റെയും കൃതജ്ഞതയുടെയും പ്രതീകമായിട്ടാണ് സൺഡേസ്കൂൾ അസോസിയേഷന്റെ മനോഹരമായ കലണ്ടർ നൽകുന്നത്. പ്രവർത്തനങ്ങൾ കോർത്തിണക്കുന്ന ഇൻസ്പെക്ടേഴ്സ്, ഹെഡ്മാസ്റ്റേഴ്സ് എന്നിവരുടെ സേവനം പ്രശംസാർഹം തന്നെ. അവരോടുള്ള നന്ദി പ്രകാശിപ്പിക്കുന്നത് കലണ്ടറിനുപുറമേ ഒരു ഡയറിയും നൽകിക്കൊണ്ടാണ്. ഇവയ്ക്കെല്ലാം കൂടി ഭീമമായ ഒരു സംഖ്യ കേന്ദ്രത്തിൽ നിന്നു ചെലവാക്കേണ്ടതുണ്ടെങ്കിലും പ്രവർത്തകർക്ക് അതൊരു വലിയ പ്രോത്സാഹനമാണെന്നറിയാം.

**10, 12 ക്ലാസ്സുകളിലെ പരീക്ഷ:** ഇനിയും അവശേഷിക്കുന്നത് 10, 12 ക്ലാസ്സുകളിലെ പരീക്ഷയാണ്. അത് 2005 ജനുവരി ഒന്നാം തീയതി ശനിയാഴ്ച നടക്കും. രജിസ്റ്റർ ചെയ്തിട്ടുള്ള എല്ലാ വിദ്യാർത്ഥികളും പരീക്ഷ എഴുതുവാൻ തക്കവണ്ണം അവരുമായി അദ്ധ്യാപകർ ബന്ധപ്പെടണം. മാതാപിതാക്കളും അക്കാര്യത്തിൽ പ്രോത്സാഹനം നൽകണം.

**പ്രതിഭ, വിജ്ഞാനി, പ്രവീൺ അവാർഡുകൾ:** സോണൽ മത്സരങ്ങളിൽ സീനിയർ വിഭാഗം പ്രസംഗമത്സരത്തിൽ ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കിയ കുട്ടികൾ "സൺഡേസ്കൂൾ പ്രതിഭാ" മത്സരത്തിലും, സീനിയർ പൊതുവിജ്ഞാനത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയവർ "സൺഡേസ്കൂൾ വിജ്ഞാനി മത്സരത്തിലും" ഹയർസെക്കണ്ടറി വിഭാഗത്തിൽ പൊതുവിജ്ഞാനത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയവർ "സൺഡേസ്കൂൾ പ്രവീൺ" മത്സരത്തിനും പങ്കെടുക്കേണ്ടതാണ്. മത്സരങ്ങൾ 2005 ജനുവരി എട്ടാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് ദേവലോകം സൺഡേസ്കൂൾ കേന്ദ്രത്തിൽ വച്ചു നടത്തും. "പ്രതിഭാ" മത്സരത്തിനുള്ള പ്രസംഗവിഷയം പ്രസംഗ സമയത്തിന് 15 മിനിറ്റു മുമ്പു മാത്രം നൽകുന്നതാണ്. എഴുത്തു പരീക്ഷകൾ ഒന്നര മണിക്കൂർ ആയിരിക്കും.

**വികാരിമാർക്കും, ഇൻസ്പെക്ടേഴ്സിനും ഡയറക്ടറുടെ കത്ത്:** ക്രിസ്മസ്കാലത്ത് എല്ലാവർഷവും ബഹുമാന്യരായ വൈദികർക്ക് ആശംസകൾ നേർന്നുകൊണ്ടും സൺഡേസ്കൂൾ പ്രവർത്തനങ്ങളിലേക്കു ശ്രദ്ധക്ഷണിച്ചുകൊണ്ടും ഞാൻ എഴുതാറുണ്ട്. ഈ വർഷവും അപ്രകാരം ചെയ്യുന്നുണ്ട്. കൂടാതെ പ്രവർത്തനങ്ങളുടെ നാഡീവ്യൂഹവമായ ഇൻസ്പെക്ടേഴ്സിനും കത്ത് അയച്ചിട്ടുണ്ട്. പി.എം.ജി. സെന്ററിന്റെ നിർമ്മിതിക്കുവേണ്ടി നടത്തപ്പെടുന്ന കാർഡു പിരിവ് ഊർജ്ജിതപ്പെടുത്തി ഡിസംബർ 31-നു മുമ്പ് തുകയും കണക്കും ഭദ്രാസന ഡയറക്ടറന്മാരെ ഏല്പിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

**പുതുവത്സര പരിപാടികൾ:** ഇപ്പോൾ മിക്ക പള്ളികളിലും പുതുവത്സരജാഗരണവും ആരാധനയും ക്രമീകരിക്കുന്നു. അതിൽ നമ്മുടെ പങ്കാളിത്തം ഉറപ്പു വരുത്തണം. 2005 ജനുവരി 2-ാം തീയതി ഞായറാഴ്ച ക്ലാസ്സുകൾ ആരംഭിക്കുന്നു. അന്നു പൊതുവായ അസംബ്ലിയും പ്രവർത്തന പരിപാടികളെപ്പറ്റിയുള്ള ആസൂത്രണവും നടത്തണം.

അദ്ധ്യാപകർക്ക് ക്ലാസ്സുകൾ നിർദ്ദേശിക്കുക, പുതിയ വർഷത്തിലെ പരിപാടികൾ ക്രമീകരിക്കുക മുതലായ കാര്യങ്ങൾക്കു വേണ്ടി സൺഡേസ്കൂൾ കൗൺസിൽ മീറ്റിംഗ് അന്ന് വികാരിയുടെ അദ്ധ്യക്ഷതയിൽ ചേരേണ്ടതാണ്. അക്കാര്യം നേരത്തേതന്നെ വികാരിയെ അറിയിച്ച് സമയം ക്രമീകരിക്കണം Well begun is half done- എന്നുള്ള ചൊല്ല് അന്വർത്ഥമാക്കത്തക്കവണ്ണം നല്ല പ്ലാനിങ്ങോടുകൂടി തുടക്കം കുറിക്കണം.

**കുവൈറ്റ് ഇടവകയുടെ പ്രശംസാർഹമായ സംഭാവന:**

നിർമ്മിച്ചുകൊണ്ടിരിക്കുന്ന പി. എം. ജി. സെന്ററിന്റെ കോൺഫറൻസു ഹാൾ കുവൈറ്റ് ഇടവക സ്പോൺസർ ചെയ്തിരിക്കുന്നു. അതിനാവശ്യമായ 12 ലക്ഷം രൂപാ നൽകാമെന്ന് സമ്മതിച്ചറിയിച്ചിട്ടുണ്ട്.സഭയുടെ പൊതുവായ എല്ലാ പ്രസ്ഥാനങ്ങൾക്കും സാരംഭങ്ങൾക്കും ആ ഇടവക ഉദാരമായ സംഭാവനകൾ നൽകിക്കൊണ്ടിരിക്കുന്നത്. അഭിനന്ദനത്തോടെ അനുസ്മരിക്കുന്നു. ഗൾഫ് മേഖലയിലുള്ള നമ്മുടെ എല്ലാ ഇടവകകളും മാതൃസഭയുടെ ആവശ്യങ്ങൾക്ക് അകമഴിഞ്ഞ് സഹായിക്കുന്നതുകൊണ്ടാണ് നമ്മുടെ പല പ്രസ്ഥാനങ്ങളും പദ്ധതികളും പ്രവർത്തനക്ഷമമായിട്ടുള്ളത്.

**ജീവകാരുണ്യദിനം:** പുതുവർഷത്തിലെ ജീവകാരുണ്യദിനം 2005 ജനുവരി പതിനാറാം തീയതി ഞായറാഴ്ച ആചരിക്കുന്നു. സഭയിലെ മിഷനറി പ്രസ്ഥാനങ്ങൾക്കും ജീവകാരുണ്യ പ്രവർത്തനങ്ങൾക്കും പ്രോത്സാഹനം നൽകുവാനും നമ്മുടെ കുഞ്ഞുങ്ങളെ അക്കാര്യങ്ങളിൽ ബോധവൽക്കരിക്കാനും ഇത് സഹായിക്കുന്നു. ഈ വർഷത്തെ സ്തോത്ര കാഴ്ച കേരളത്തിലെ രണ്ടു ജീവകാരുണ്യസ്ഥാപനങ്ങൾക്കു നൽകുവാൻ നിശ്ചയിച്ചിരിക്കുന്നു. അവയുടെ പേരും പ്രവർത്തന വിവരങ്ങളും സർക്കുലറുകളിൽക്കൂടി സൺഡേസ്ക്കൂളുകൾക്കു നേരിട്ടു നൽകുന്നതാണ്. നമ്മുടെ ലക്ഷ്യം മൂന്നു ലക്ഷം രൂപയാണ്. എല്ലാ സ്ക്കൂളുകളും ഉത്സാഹിച്ചാൽ ലക്ഷ്യം കൈവരിക്കുവാൻ സാധിക്കും. തലേ ഞായറാഴ്ച പ്രസ്താവിച്ച് ഒരുക്കത്തോടെ ചെയ്യുമെങ്കിൽ അത് വിജയകരമായിത്തീരും. ഇതര സഭാംഗങ്ങൾ നമ്മുടെ ഈ സംരംഭത്തെ വളരെ പ്രശംസിച്ചിട്ടുള്ള കാര്യം സന്തോഷപൂർവ്വം പ്രസ്താവിക്കുന്നു.

സന്തോഷപ്രദമായ ക്രിസ്മസും അനുഗ്രഹപൂർണ്ണമായ നവവത്സരവും ആശംസിക്കുന്നു.

❖

പുസ്തകാസ്വാദനം

ഫാ. ഡോ. ജേക്കബ് കുര്യൻ

# പുത്തൻ കാവ് കൊച്ചുതിരുമേനി

ഗ്രന്ഥം : പുത്തൻകാവ് കൊച്ചുതിരുമേനി: കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്

ഗ്രന്ഥകർത്താ. : അഡ്വ. പി. സി. മത്യു, കെ. വി. മാമ്മൻ

പ്രസാധകർ : കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, കോട്ടയം–686018

ഇങ്ങനെയും ഒരു തിരുമേനിയുണ്ടായിരുന്നു! ലളിതമായ ജീവിതശൈലി; സ്വന്തമായിട്ടും സ്വന്തക്കാർക്കും ഒന്നും സമ്പാദിച്ചില്ല; കിട്ടിയതിനൊക്കെ കണക്കുണ്ടായിരുന്നു; സാമൂഹ്യപ്രവർത്തനം നടത്തിയെങ്കിലും അവയിലെല്ലാം മുഖ്യമായി സഭയെ കണ്ടു പ്രവർത്തിച്ചു; പ്രവർത്തനങ്ങളിലെല്ലാം കൂട്ടുത്തരവാദത്തിനും കാര്യക്ഷമതയ്ക്കും ഊന്നൽ നൽകി; പ്രഭാഷണങ്ങളെല്ലാം ജ്ഞാനത്തിന്റെ പ്രഭ വിതറുന്നതായിരുന്നു; ആരാധന ആത്മചൈതന്യം ആവാഹിക്കുന്നതായിരുന്നു; തുരുതുരാ കൈമുത്തുന്നവരെയും തരം നോക്കി കൈമുത്തുകൊടുക്കുന്നവരെയും അന്ധമായി വിശ്വസിച്ചേല്പിച്ചുമില്ല; സഭാതലവന് തലവേദന വരുന്ന കാര്യങ്ങളുണ്ട് എന്ന് അറിയുമ്പോൾ ത്തന്നെ ഓടിയെത്തി ചെയ്യേണ്ടതു ചെയ്യും.. ഇതിലെല്ലാം ഒരു നർമ്മരസികതയും, സ്പോർട്ട്സ്മാൻസ്പിരിറ്റും.... ആ തിരുമേനി, പുത്തൻകാവു കൊച്ചുതിരുമേനിയായിരുന്നു. ആ ചിത്രം ഇന്ന് വ്യക്തമാക്കിത്തരുന്ന, അനന്യസുന്ദരനായ ജീവചരിത്രഗ്രന്ഥമാണ് അഡ്വ പി. സി. മാത്യുവും, ശ്രീ. കെ. വി. മാമ്മനും കൂടി എഴുതിയ "പുത്തൻകാവ് കൊച്ചുതിരുമേനി: കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്". അഭി. തോമസ് മാർ അത്താനാസ്യോസിന്റെ ആശംസയും, അഭി. ഫീലിപ്പോസ് മാർ യൗസേബിയോസിന്റെ അവതാരികയും, കെ. വി. മാമ്മന്റെ ആമുഖവും, ഫാ. മാത്യു വർഗീസിന്റെ ആശംസയും ഈ ഗ്രന്ഥത്തെ ആന്തരീക ചാരുതയണിയിക്കുന്നു. ഒന്നാം ഭാഗത്ത് ആ ധന്യ ജീവിതത്തെ ചരിത്രസുഭഗതയോടെ അവതരിപ്പിച്ചിരിക്കുന്നു. സഭാ ചരിത്രത്തിൽത്തന്നെ ഇതഃപര്യന്തം വെളിച്ചം കാണാത്ത ചില സംഭവങ്ങളും അവയുടെ പ്രാധാന്യവും ഈ ജീവിത ചരിത്രത്തിൽക്കൂടി വ്യക്തമാകുന്നു. ഉദാഹരണത്തിന്, 'ആ കല്പന പിൻവലിക്കരുതോ' ഏലിയാസ് തൃതീയന്റെ ദുരന്തവും കൊച്ചുതിരുമേനിയുടെ സന്ദർശനവും, മുതലായ അധ്യായങ്ങൾ. ഇടയ്ക്കിടെ ഗ്രന്ഥകർത്താക്കൾ, സഭയുടെ മനഃസ്സാക്ഷി വക്താക്കളായി മാറുന്ന നിമിഷങ്ങൾ ഈ ചരിത്ര വിവരണത്തിൽ എങ്ങുമുണ്ട്. ഉദാഹരണത്തിന് "വികാരിമാർ അലസൻമാരായി ഞായറാഴ്ച കുർബാനയും ചൊല്ലി വീട്ടിൽ പോയി ചടഞ്ഞു കൂടിയിരിക്കാൻ തിരുമേനി അനുവദിച്ചിരുന്നില്ല" (പേജ് 100) എന്ന പ്രയോഗം! രണ്ടാം ഭാഗത്ത് കൊച്ചുതിരുമേനിയെ അടുത്തറിഞ്ഞ ചിലരുടെ ജീവിത ഗന്ധിയായ അനുസ്മരണകൾ ചേർത്തിരിക്കുന്നതും ഏറ്റവും ഉചിതമായി. അങ്ങനെയുള്ള അനുസ്മരണകളിലൊന്നിൽ, "നീ കേറിപ്പണിയെടാ. ദൈവം നിന്നോടു കൂടിയുണ്ട്. പോരായെങ്കിൽ ഞാൻ പറഞ്ഞുതരാം" എന്ന തിരുമേനിയുടെ ആത്മാർത്ഥ പ്രോത്സാഹനത്തിന്, ആത്മീയ മേഖലയിൽ പുതിയ ചരിത്രം കുറിക്കേണ്ട നന്മയുള്ള പെരുന്തച്ചൻമാരുടെ ജീവിത സന്ദേശം വിളിച്ചോതുന്നു. സഭാ സ്നേഹികളെല്ലാം പ്രത്യേകിച്ച് യുവജനങ്ങൾ, ഈ ഗ്രന്ഥം വായിക്കുവാൻ ആഹ്വാനം ചെയ്യുന്നു; നഷ്ടമാകാൻ ഒന്നും ഇടയാവില്ല. നേടുവാൻ പലതും ഇതിലുണ്ട്.

❖

## പ്ലാറ്റിനം ജൂബിലി സമാപനം

പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ ചരമപ്ലാറ്റിനം ജൂബിലിയും 76–ാം ഓർമ്മപ്പെരുന്നാളും ഡിസംബർ 12 മുതൽ 17 വരെയുള്ള തീയതികളിൽ നടത്തുന്നു.

12 മുതൽ എല്ലാ ദിവസവും രാവിലെ വിശുദ്ധ കുർബ്ബാനയും വൈകിട്ട് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് കൺവൻഷൻ പ്രസംഗങ്ങളും ഉണ്ടായിരിക്കും. 17–ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസിന്റെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും നടക്കും. അതേ തുടർന്ന് സമീപ സ്ക്കൂളുകളിൽ നിന്നും മികച്ച വിജയം നേടിയ വിദ്യാർത്ഥികൾക്ക് അവാർഡ് നൽകും. ജൂബിലി സ്മാരക ഗ്രന്ഥങ്ങളുടെ പ്രകാശനവും ജൂബിലി സ്മാരക മന്ദിരത്തിന്റെ ശിലാ സ്ഥാപനവും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിക്കും.




# മലങ്കരസഭ വാർത്തകൾ

## മദ്യവർജ്ജന കവിതയ്ക്ക് സംസ്ഥാന അവാർഡ്

മദ്യവർജ്ജന സമിതി ശാന്തിസേനാ കൗൺസിൽ സംസ്ഥാന കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ നടത്തിയ സംസ്ഥാന തല സാഹിത്യ രചനാ മൽസരത്തിലെ കവിതാ വിഭാഗത്തിൽ ഫാ. പി. പി. ഗീവർഗീസ് ഐക്കരപ്പടവിൽ, പാമ്പാടി രചിച്ച 'വിപത്തുകൾ വിലയ്ക്കുവാങ്ങുകയോ' എന്ന കവിത ഒന്നാം സ്ഥാനം നേടി. കോഴിക്കോട് ടൗൺ ഹാളിൽ കൂടിയ സംഘടനാ രജത ജൂബിലി സമാപന സമ്മേളനത്തിൽ അവാർഡ് നൽകപ്പെട്ടു. ഫാ. ഗീവർഗീസ് ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും പാമ്പാടി സെന്റ് ജോൺസ് കത്തീഡ്രൽ, പങ്ങട സെന്റ് മേരീസ് പള്ളികളിലെ വികാരിയുമാണ്.

## ഡോക്ടറേറ്റ്



കേരള സർവ്വകലാശാലയിൽ നിന്നും ചരിത്രത്തിൽ ഡോക്ടറേറ്റ് നേടിയ അടൂർ സെന്റ് സിറിൾസ് കോളജ് ചരിത്രവിഭാഗം മേധാവി വർഗീസ് പേരയിൽ. "പോർട്ടുഗീസുകാരുടെ കേരളത്തിലെ ഭരണത്തിന്റെ പ്രതിഫലനം" എന്നതാണ് വിഷയം. എം. ജി.ഒ.സി.എസ്.എം. മുൻ സീനിയർ സെക്രട്ടറി, മുൻ കൊല്ലം ഭദ്രാസന കൗൺസിൽഅംഗം, മലങ്കര അസോസിയേഷൻ പ്രതിനിധി, കണ്ണങ്കോട് സെന്റ് തോമസ് ഇടവക മുൻ സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ കോളജ് ഗവേണിംഗ് ബോർഡ് അംഗമാണ്.

## ഓർത്തഡോക്സ് വിദ്യാർത്ഥികൾക്ക് ബി. ഫാം അവസരം

മലങ്കര ഓർത്തഡോക്സ് സഭ തിരുവനന്തപുരം ഭദ്രാസനത്തിലെ എഡ്യുക്കേഷൻ & ചാരിറ്റബിൾ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരം എഞ്ചിനീയറിംഗ് കോളജിനു സമീപം അലത്തറയിൽ മാർ ദീയസ്ക്കോറൊസ് ഫാർമസി കോളജ് ക്ലാസുകൾ ആരംഭിച്ചു. എ.ഐ.സി.റ്റി.ഇ. ന്യൂഡെൽഹി, കേരളാ ഗവണ്മെന്റ് അംഗീകാരവും കേരളാ യൂണിവേഴ്സിറ്റി അഫിലിയേഷനും ലഭിച്ച ഫാർമസി കോളജിലേക്ക് മാനേജ് മെന്റ് സീറ്റിൽ പ്രവേശനം ആഗ്രഹിക്കുന്ന ഓർത്തഡോക്സ് വിദ്യാർത്ഥികൾക്ക് സർക്കാർ അംഗീകൃത ഫീസ് മാത്രം നൽകിയാൽ മതിയാകും. 4 കൊല്ലത്തെ പഠനമുള്ള ഡിഗ്രി കോഴ്സിൽ ചേരാൻ ഉദ്ദേശിക്കുന്ന 50 ശതമാനം മാർക്കോടെ സയൻസ് വിഷയമെടുത്ത് പന്ത്രണ്ടാം ക്ലാസ് വിജയിച്ചിട്ടുള്ള വിദ്യാർത്ഥികൾക്കാണ് പ്രവേശനം. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം ഹോസ്റ്റൽ സൗകര്യം. അഡ്മിഷൻ ആഗ്രഹിക്കുന്നവർ ഉടൻ ബന്ധപ്പെടുക. ഫാദർ. ജോസഫ് സാമുവൽ കറുകയിൽ (ബർസാർ & കോ-ഓർഡിനേറ്റർ) മാർ ദീയസ്ക്കൊറൊസ് കോളജ് ഓഫ് ഫാർമസി, ശ്രീകാര്യം, തിരുവനന്തപുരം - ഫോൺ: 0471-2541250, 9447450612, (047) 3096057, (0471) 3096245

## സമ്മാനാർഹർ



അഖില മലങ്കര സൺഡേസ്ക്കൂൾ സൗത്ത് സോൺ സബ് ജൂണിയർ പ്രസംഗ മൽസരത്തിൽ ഒന്നാം സമ്മാനം നേടിയ റിയാ എലിസബത്ത് ചെറിയാൻ, വഞ്ചിത്ര മാർ ബസ്ഹാനനിയാ സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും തൈക്കൂട്ടത്തിൽ ഫാ. ചെറിയാൻ ടി. സാമുവേലിന്റെയും സുനിതാ മേരി ചെറിയാന്റെയും മകൾ.



സൗത്ത് സോൺ ജൂണിയർ വിഭാഗം സംഗീത മത്സരത്തിന് ഒന്നാം സ്ഥാനവും വേദവാക്യത്തിന് രണ്ടാം സ്ഥാനവും നേടിയ വർഗ്ഗീസ് എം., സാമുവൽ, തിരുവനന്തപുരം, എം.ജി.എം. സൺഡേസ്ക്കൂൾ വിദ്യാർത്ഥി. തിരുവനന്തപുരം 'മുക്കത്ത്' പി. ജി. സാമുവേലിന്റെയും മിനി സാമുവേലിന്റെയും മകൻ.



സെൻട്രൽ സോണിൽ ജൂനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം ലഭിച്ച നിസു ജോർജ്ജ് തുമ്പുങ്കൽ. തേക്കടി സെ. ജോർജ്ജ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. ജോർജ്ജ് വർഗീസിന്റെ മകൾ.



സെൻട്രൽ സോൺ പൊതുവിജ്ഞാന മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ ജിനു ശങ്കരത്തിൽ. കോട്ടയം സെൻട്രൽ ഭദ്രാസനത്തിൽ പുത്തനങ്ങാടി കുരിശുപള്ളി സെ. തോമസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും ഫാ. ജോൺ ശങ്കരത്തിലിന്റെ മകളുമാണ്.

## ഭിലായ് സെ. തോമസ് കോളജിന് 24 സർവകലാശാല റാങ്കുകൾ

ഭിലായ്: മലങ്കര ഓർത്തഡോക്സ് സഭയുടെ ആഭിമുഖ്യത്തിലുള്ള ഭിലായ് സെ. തോമസ് മിഷന്റെ മാനേജ്മെന്റിൽപെട്ട ഭിലായ് സെ. തോമസ് കോളജിന് റായ്പൂർ സർവ്വകലാശാലയുടെ വാർഷിക പരീക്ഷയിൽ 24 റാങ്കുകൾ ലഭിച്ചു. അനുമോദന സമ്മേളനത്തിൽ കോളജിന്റെ സ്ഥാപക മാനേജർ ഡോ.സ്തേഫാനോസ് മാർ തേവോദോസ്യോസ് അധ്യക്ഷത വഹിച്ചു. മുൻ മന്ത്രി ബി. ഡി. ഖുറൈഷി കോളേജിന്റെ തിളക്കമാർന്ന നേട്ടത്തിൽ പ്രതിഭകളെയും പ്രിൻസിപ്പൽ, സ്റ്റാഫംഗങ്ങൾ എന്നിവരെയും അഭിനന്ദിച്ചു. പ്രതിഭകൾക്ക് പുരസ്ക്കാരങ്ങളും സർട്ടിഫിക്കറ്റുകളും വിതരണം ചെയ്തു. ഭിലായ് മേയർ നീതാലോധി, പ്രിൻസിപ്പൽ പ്രൊഫ. കെ. എം. കുര്യാക്കോസ് തുടങ്ങിയവർ പ്രസംഗിച്ചു.

ഈ സ്ഥാപനത്തെ ഛത്തീസ്ഗഢ് സംസ്ഥാനത്തെ ഏറ്റവും മികച്ച കോളജായി നേരത്തേ വിദ്യാഭ്യാസ മന്ത്രി പ്രഖ്യാപിച്ചിരുന്നു.

# മലങ്കരസഭ വാർത്തകൾ




## ആർദ്ര വാർഷിക പൊതുയോഗം




ആർദ്ര ഉച്ചഭക്ഷണ ഫണ്ടിന്റെ ഉദ്ഘാടനം സുൽത്താൻ ബത്തേരി സെന്റ് മേരീസ് കോളജ് പ്രിൻസിപ്പലിന് 10,000 രൂപാ നൽകി പരിശുദ്ധ കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. പ്രൊഫ. ഐസക്ക് പി. എബ്രഹാം, റോയി എം. മാത്യു മുത്തൂറ്റ്, ആർദ്ര പ്രസിഡന്റ് തോമസ് മാർ അത്താനാസിയോസ്, പ്രൊഫ. എം. സി. ജോസഫ് എന്നിവരെയും കാണാം.

ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ വാർഷിക പൊതുയോഗം ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ പരിശുദ്ധ കാതോലിക്ക ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ആർദ്ര പ്രസിഡന്റ് ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനി സന്നിഹിതനായിരുന്നു. സെക്രട്ടറി പ്രൊഫ. എം. സി. ജോസഫ് റിപ്പോർട്ടും ട്രഷറാർ റോയി എം. മാത്യു, മുത്തൂറ്റ് ഓഡിറ്റ് ചെയ്ത കണക്കും അവതരിപ്പിച്ചു.

കോളജുകളിൽ പഠിക്കുന്ന നിർദ്ധന വിദ്യാർത്ഥികൾക്ക് ഉച്ചഭക്ഷണം ക്രമീകരിക്കുന്നതിനായി കെ. ജി. കോളജ്, പാമ്പാടി; കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട; സെന്റ് മേരീസ് കോളജ്, സുൽത്താൽ ബത്തേരി എന്നീ കോളജുകൾക്ക് ആദ്യ ഗഡുമായി 25000 രൂപാ നൽകി. സുൽത്താൽ ബത്തേരി സെന്റ് മേരീസ് കോളജ് പ്രിൻസിപ്പൽ  ഡോ. തോമസ് പോളിന് 10,000 രൂപാ നൽകി ഉച്ചഭക്ഷണ സഹായ ഫണ്ട് ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു.

## യുവജനപ്രസ്ഥാനം വാർഷിക സമ്മേളനം



അഖില മലങ്കര യുവജന പ്രസ്ഥാനത്തിന്റെ 68-ാമത് വാർഷിക സമ്മേളനം മുംബെ വാഷി ഓർത്തഡോക്സ് ചർച്ച് സെന്ററിൽ ഗീവർഗീസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു. യുവജന പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ മിലിത്തിയോസ്, മുംബൈ ഭദ്രാസന ജനറൽ സെക്രട്ടറി വർഗീസ് മാത്യു കല്യാൺ, വൈസ് പ്രസിഡന്റ് ഫാ. എം. എസ്സ്. ജോയി, ഫാ. തോമസ് മ്യാലിൽ, ഡോ. ഐസക് ജോൺ എന്നിവർ സമീപം.

## സൺഡേസ്ക്കൂൾ രജതജൂബിലി

ചാത്തന്നൂർ: സൺഡേസ്ക്കൂൾ അസ്സോസിയേഷൻ തിരുവനന്തപുരം ഭദ്രാസനം രജതജൂബിലി ആഘോഷം ചാത്തന്നൂർ സെ. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് നടന്നു. ആഘോഷത്തിന്റെ ഭാഗമായി വി. കുർബ്ബാന, പൊതുസമ്മേളനം, സ്മരണിക പ്രകാശനം, ജീവകാരുണ്യ സഹായ പദ്ധതികളുടെ വിതരണം, സൺഡേസ്ക്കൂൾ അദ്ധ്യാപകരെ ആദരിക്കൽ, ജനറൽ ക്ലാസ്സ് എന്നിവ നടന്നു.

പൊതു സമ്മേളനം പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനവും ജീവകാരുണ്യ സഹായ പദ്ധതികളുടെ വിതരണം മന്ത്രി തിരുവഞ്ചൂർ രാധാകൃഷ്ണനും സ്മരണിക പ്രകാശനം അഡ്വ. ജി. പ്രതാപവർമ്മ തമ്പാൻ എം.എൽ.എ. യും സൺഡേസ്ക്കൂൾ അദ്ധ്യാപകരെ ആദരിക്കൽ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും നിർവഹിച്ചു. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു.

റവ. ഫാ. കെ. വി. തോമസ്, ഫാ. ബേബി തോമസ്, ഫാ. സി. ഗീവർഗ്ഗീസ്, ഫാ. കെ. കെ. തോമസ്, ഡോ. വി. തങ്കരാജ്, വി. വർഗ്ഗീസ്, വൈ.തോമസ്, ബിനു കെ. കോശി, പി. എം. അലക്സാണ്ടർ, സന്തോഷ് ബേബി എ. കെ., കെ. ചാക്കോ എന്നിവർ സംസാരിച്ചു. ഡോ. റ്റി. ഒ. പൗലോസ് മലയാറ്റൂർ ജനറൽ ക്ലാസ് നയിച്ചു.

## വി. ഐ. ജോർജ്ജിന് ഡോക്ടറേറ്റ്



വാഴൂർ: വടക്കേക്കര പരേതനായ ശ്രീ. വി.വി. ഇട്ടിയുടെ മകനും, മണിപ്പാൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ ഇൻസ്ട്രമെന്റേഷൻ ആൻഡ് കൺട്രോൾ എൻജിനീയറിംഗ് വിഭാഗം മേധാവിയും, മണിപ്പാൽ യൂണിയൻ ക്രിസ്ത്യൻ കോൺഗ്രിഗേഷന്റെ പ്രസിഡന്റുമായ ശ്രീ. വി.ഐ. ജോർജ്ജിന് ഭാരതിദാസ്സൻ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് ലഭിച്ചു. "റോബസ്റ്റ് കൺട്രോൾ ഓഫ് ഡൈനമിക് സിസ്റ്റംസ്" എന്ന വിഷയത്തെ ആസ്പദമാക്കിയുള്ള പ്രബന്ധമാണ് ശ്രീ. ജോർജ്ജിന് ഡോക്ടറേറ്റ് നേടിക്കൊടുത്തത്.

തൃശ്ശിനാപ്പള്ളി നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ (N.I.T.) ഇലക്ട്രോണിക്സ് ആൻഡ് കമ്യൂണിക്കേഷൻ എൻജിനീയറിംഗ് വിഭാഗം മേധാവി ഡോ. എൻ. കല്യാണ സുന്ദരമാണ് റിസേർച്ച് ഗൈഡ്.

മുളന്തുരുത്തി എടപ്പങ്ങാട്ടിൽ വെരി. റവ. ഫാ. കെ. ജെ. കുര്യാക്കോസ് കോർ എപ്പിസ്ക്കോപ്പായുടെ മകളും, മണിപ്പാൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിൽ ഇലക്ട്രിക്കൽ ആൻഡ് ഇലക്ട്രോണികിസ് എൻജിനീയറിംഗ് ഡിപ്പാർട്ട് മെന്റിൽ റീഡറും ആയ സിജി ജോർജ്ജ് ആണ് ഭാര്യ. മക്കൾ: അന്നാ മെറിൻ ജോർജ്ജ് (IX std.) മേരി ആൻ ജോർജ്ജ് (VIII std.). ഡോ. വി. ഐ. ജോർജ്ജ് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.

8–ാം പേജിൽ നിന്നു തുടർച്ച.....

ഒരു രാജ്യത്തിന്റെ വിഭവങ്ങൾ കുറഞ്ഞ വിലയ്ക്ക് കൈക്കലാക്കി കൂടുതൽ ലാഭത്തിന് കൈമാറ്റം ചെയ്യുക തുടങ്ങി പലതും.

അവികസിത രാജ്യങ്ങളെ സ്ഥിരമായി കടബാദ്ധ്യതയിൽ ഉൾപ്പെടുത്തി നിർത്താൻ കൊളോണിയൻ ശക്തികളുടെ വജ്രായുധങ്ങളായ IMF, World Bank ഇവർ ശ്രമിക്കുമെന്ന് പലരും സംശയിക്കുന്നുണ്ട്. പണപ്പെരുപ്പവും ബജറ്റ് കമ്മിയും ഉല്പാദിത വസ്തുക്കളുടെ വിലക്കുറവും പാവപ്പെട്ട രാജ്യങ്ങളെ കുടുക്കിലാക്കുന്നു. വ്യവസായ പുരോഗതിക്കുവേണ്ടി ഗുണം കുറഞ്ഞതും കാലപ്പഴക്കമുള്ളതും ഉപദ്രവകരങ്ങളുമായ ഉപകരണങ്ങളും മരുന്നുകളും രാസവസ്തുക്കളും ആയുധങ്ങളും മറ്റും വാങ്ങിക്കൂട്ടാൻ അവികസിത രാജ്യങ്ങൾ നിർബ്ബന്ധിതരാകുന്നു. കൊക്കിലൊതുങ്ങാത്തത് കൊത്തിയെടുക്കാൻ പ്രേരിപ്പിച്ച് നാശത്തിലേക്കു നയിക്കുന്നു. പരസ്യങ്ങളുടെ പ്രളയം. ഇപ്പോൾത്തന്നെ ഇൻഡ്യയുടെ വൈദ്യുത നിലയങ്ങളുടെയും അണക്കെട്ടുകളുടെയും ന്യൂക്ലിയർ പ്ലാന്റുകളുടെയും 90 ശതമാനം ഉപകരണങ്ങൾ പാശ്ചാത്യ രാജ്യങ്ങളിൽ നിന്ന് വരുന്നു. ആരോഗ്യ ബഡ്ജറ്റിന്റെ 70 ശതമാനം പാശ്ചാത്യരുടെ മരുന്നിനാണ്. കാർഷിക പദ്ധതികളിലൂടെ പാശ്ചാത്യർക്കുള്ള കടം വീട്ടാൻ നാം ശ്രമിക്കുന്തോറും വിദേശക്കടം കൂടി വരുന്നതേയുള്ളു. അവർ നിശ്ചയിക്കുന്ന വില കൊടുത്ത് ഉയർന്ന സാങ്കേതിക വിദ്യ വാങ്ങുവാൻ നാം നിർബ്ബന്ധിക്കപ്പെടുമ്പോൾ ലാഭം അവർക്കു തന്നെ.

ഊർജ്ജത്തിന്റെ ഉപയോഗം പരമാവധി കുറയ്ക്കുകയും വനസംരക്ഷണത്തിന് കൂടുതൽ ശ്രദ്ധ ചെലുത്തുകയും വേണം. വിദേശ നിർമിത വസ്തുക്കൾ അത്യാവശ്യത്തിന് മാത്രം വാങ്ങിയാൽ മതി. അവികസിത രാജ്യങ്ങളെ തകർക്കുന്ന വിദേശക്കടങ്ങൾ റദ്ദാക്കാനുള്ള വിശാല മനോഭാവം വികസിത രാഷ്ട്രങ്ങൾ സ്വീകരിക്കണം. മനുഷ്യരാശിയുടെ വിഭവങ്ങൾ പങ്കിടുന്നതിൽ ഒരു ആത്മീയ പെരുമാറ്റച്ചട്ടം ഉണ്ടാക്കാൻ എല്ലാ ഭാഗത്തു നിന്നും സമ്മർദ്ദം ഉണ്ടാകണം.

ഗ്രാമീണ വികസനത്തിന് സർക്കാരും സാമൂഹ്യ സംഘടനകളും ബാങ്കുകളും ചെയ്തു കൊടുക്കുന്ന സഹായങ്ങളെക്കുറിച്ച് ഗ്രാമീണരെ പഠിപ്പിക്കുന്നതിനും അവ സമാഹരിച്ച് ജനങ്ങളെ സഹായിക്കുന്നതിനും കഴിയണം. തൊഴിൽ പരിശീലന കേന്ദ്രങ്ങൾ, കുടിൽ വ്യവസായങ്ങൾ സഹകരണ പ്രസ്ഥാനങ്ങൾ ഇവ ഗ്രാമീണ വികസനത്തിന്റെ നട്ടെല്ലാണ്. യഥാർത്ഥ മനുഷ്യശേഷി വികസനം മനുഷ്യന്റെ ഭൗതിക ബൗദ്ധിക ആത്മീയ തലങ്ങളുടെ സമഗ്ര വികസനം ആണെന്ന് മനസ്സിലാക്കിക്കൊണ്ട് ആത്മീയ മൂല്യങ്ങളും കർശനമായി പാലിക്കുവാൻ മനുഷ്യർ യത്നിക്കണം.

മനുഷ്യന് സൂക്ഷിക്കാവുന്ന സ്വത്തിന് പരിധി നിശ്ചയിക്കേണ്ടതുണ്ട് കള്ളപ്പണം, അഴിമതി, പൂഴ്ത്തിവയ്പ്പ് ഇവയ്ക്കെതിരേ ഫലപ്രദമായി നടപടി എടുക്കുകയും വേണം. ഇടത്തട്ടുകാരുടെ ചൂഷണം ഒഴിവാക്കുവാൻ ആനന്ദ് മാതൃകയിലുള്ള സഹകരണ സംഘങ്ങൾ ഉണ്ടാകണം. ലളിത ജീവിതവും കഠിനാദ്ധ്വാനവും സ്വാർത്ഥതയില്ലാത്ത സ്നേഹവുമാണ് മനുഷ്യമുഖമുള്ള വികസനത്തിന് നിബന്ധനങ്ങൾ. ഇൻഡ്യ ഓർഡർ ചെയ്യുന്ന ഒരു ജറ്റ് വിമാനം കുറച്ചാൽ ഇന്ത്യയിലെ എല്ലാ ഗ്രാമങ്ങളിലും സ്കൂളുകളും അതിലെ ഉപകരണങ്ങളും ഉണ്ടാക്കാമല്ലൊ.

സ്വാശ്രയ ശീലം വർദ്ധിപ്പിച്ച് ഓരോ വ്യക്തിയും പരമാവധി അദ്ധ്വാനിക്കണം ആഡംബര ജീവിതവും സുഖഭോഗവും കുറയ്ക്കണം. യാതൊരു കാരണവശാലും കൈക്കൂലി കൊടുക്കുകയില്ലെന്നും വാങ്ങുകയില്ലെന്നും അഴിമതിയ്ക്കെതിരേ ജീവൻ കൊടുത്തു പോരാടുമെന്നും പ്രതിജ്ഞ ചെയ്യണം. പൗരാവകാശങ്ങൾ ഉത്തരവാദിത്തത്തോടെ നിർവ്വഹിക്കപ്പെടുമ്പോൾ മാനുഷിക മുഖമുള്ള വികസനത്തിന് അത് അടിത്തറയാകും.



## ആനപാപ്പിയും മലങ്കര വറുഗീസും

കോട്ടയം: മലങ്കര സഭയുടെ രക്തസാക്ഷികളായ ആനപാപ്പിയുടെയും, മലങ്കര വറുഗീസിന്റെയും ജീവചരിത്രങ്ങൾ ഒറ്റ വാല്യമായി 2005 ജനുവരി 8–ാം തീയതി കോട്ടയത്തു വച്ച് ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ പ്രകാശനം ചെയ്യുന്നതാണ്. കെ. വി. മാമ്മൻ കോട്ടയ്ക്കൽ, മാങ്ങാനം–686018 ആണ് പ്രസാധകർ.

## സഹായാഭ്യർത്ഥന

റോമൻ കത്തോലിക്കാ സഭയുടെ ശക്തികേന്ദ്രമെന്ന് അറിയപ്പെടുന്ന സ്ഥലമാണ് പാലാ. പാലാ നഗരസഭയുടെ ഹൃദയഭാഗത്ത് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു കൊച്ചു ദേവാലയമുണ്ട്. പരിശുദ്ധ ദേവാലയം ഇന്ന് ശോച്യാവസ്ഥയിലാണ്. സാമ്പത്തികമായി മുൻപന്തിയിലല്ലാത്ത കേവലം 18 കുടുംബങ്ങളാണ് ഈ ഇടവകയിലുള്ളത്. ഇവരും, കത്തോലിക്കാ സ്ഥാപനങ്ങളിൽ പഠനത്തിനെത്തുന്ന നമ്മുടെ വിദ്യാർത്ഥികളും മാത്രമാണ് ഇവിടെ ആരാധനയ്ക്കെത്തുന്നത്. വി. കുർബ്ബാന അർപ്പിക്കുവാൻ എത്തുന്ന വന്ദ്യ വൈദികർക്ക് ഡ്രസ്സ് മാറുന്നതിനുപോലുമുള്ള സൗകര്യങ്ങൾ ഇവിടെ പരിമിതമാണ്.

ജീർണ്ണാവസ്ഥയിലെത്തി നില്ക്കുന്ന ഈ ദേവാലയം കേടുപാടുകൾ പോക്കി പുനരുദ്ധരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും, സ്വദേശത്തും വിദേശത്തുമുള്ള സഹോദരങ്ങളുടെ ആത്മാർത്ഥമായ പ്രാർത്ഥനയും നിർലോഭമായ സഹായവുമാണ് ഈ പദ്ധതിയുടെ വിജയത്തിനായി കാണുന്ന ഏക മാർഗ്ഗം. സഹായിക്കുവാൻ സന്മനസ്സുള്ള സഭാ മക്കൾ തങ്ങളുടെ സംഭാവനകൾ (ചെക്ക്/ഡ്രാഫ്റ്റ്), സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, പാലാ, എന്ന പേരിൽ താഴെക്കാണുന്ന വിലാസത്തിൽ അയച്ചു തരിക.

**Fr. Thomas Kurian (Vicar)**
**Mar Gregorious Karunya Nilayam**
**Gandhi Nagar P.O., Kottayam, Kerala-686008**

# FIRST DEATH ANNIVERSARY

## DECEMBER 17, 2004

*In Ever Loving Memory*



## T. M. JACOB (SUNNY)

## 'THAYYIL', THUMPAMON

Safe in the arms of Jesus, safe on His gentle breast
There by His love o'ershaded, sweetly my soul shall rest.

**You will be in our hearts always and ever**

**- Inserted by sorrowing family**

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*
THE MALANKARA SABHA , CATHOLICATE OFFICE, KOTTAYAM-686 038

# പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ

## 29-ാം ഓർമ്മപ്പെരുന്നാൾ

08-12-2004



**പാവനസ്മരണയ്ക്കു മുമ്പിൽ**
**ആദരാഞ്ജലികൾ**

Inserted by -

**മാർ ബസേലിയോസ് ഔഗേൻ**
**പബ്ലിക് സ്കൂൾ, കോടനാട്**

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-